# തുടർസാക്ഷരത

## എന്തിന്? എന്ത്? എങ്ങനെ?

(പ്രവർത്തകർക്കുള്ള കൈപ്പുസ്തകം)





ഭാരത ജ്ഞാനവിജ്ഞാന സമിതി
കേരളം

# തുടർസാക്ഷരത

## എന്തിന്? എന്ത്? എങ്ങനെ?

[പ്രവർത്തകർക്കുള്ള കൈപ്പുസ്തകം]



ഭാരത ജ്ഞാനവിജ്ഞാന സമിതി, കേരള

പരിഷത്ത് ഭവൻ, ഗുരുവായൂർ റോഡ്, തൃശൂർ.

## ഉള്ളടക്കം

# മുഖവുര

സാക്ഷരതാപ്രവർത്തനം ഇന്ന് ഇന്ത്യയിൽ അഭൂതപൂർവമായ ഒരു ഘട്ടത്തിൽ എത്തിനിൽക്കുകയാണ്. ഇതിനുമുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്തവിധത്തിൽ അത് ഒരു ബഹുജനപ്രസ്ഥാനമായി വളർന്നിരിക്കുന്നു. മുപ്പതു ലക്ഷത്തിൽപരം വളണ്ടിയർമാരും മൂന്നുകോടിയിലധികം പഠിതാക്കളും തുടർച്ചയായി ദിവസേന രണ്ടുമണിക്കൂറെങ്കിലും ഇതിൽ മുഴുകിയിരിക്കുന്നു. മാത്രമല്ല, അവരുടെ എണ്ണം ഓരോ മാസവും ലക്ഷക്കണക്കിന് വർധിക്കുകയും ചെയ്യുന്നു. സ്വാതന്ത്ര്യ സമരക്കാലത്തുപോലും ഇത്രയും ഏകാഗ്രമായ ഒരു പ്രവർത്തനം നടന്നിട്ടില്ല. അക്ഷരാർഥത്തിൽത്തന്നെ ഇത് ഒരു ബഹുജനപ്രസ്ഥാനമാണ്. മാത്രമല്ല, ലോകത്തിൽ മറ്റെവിടെയും കണ്ടിട്ടില്ലാത്ത ഒന്നുമാണിത്. എവിടെയൊക്കെ സാക്ഷരതാപ്രവർത്തനം ഒരു ബഹുജനപ്രസ്ഥാനമായി വളർന്നുവോ അവിടെയൊക്കെ, ബർമ, ടാൻസാനിയ, നിക്കരാഗ്വ, ക്യൂബ, വിയത്നാം തുടങ്ങിയ രാജ്യങ്ങളിലൊക്കെ, സമൂഹത്തിൽ നടക്കുന്ന വിപ്ലവകരമായ പരിവർത്തനത്തിന്റെ ഭാഗമായോ, അതിന്റെ തുടർച്ചയായോ മാത്രമാണ് സാക്ഷരതാ പ്രവർത്തനം നടന്നിട്ടുള്ളത്. ഇന്ത്യയിൽ അത്തരം പരിവർത്തനങ്ങളൊന്നും നടന്നിട്ടില്ല; ആസന്ന ഭാവിയിൽ നടക്കുമെന്ന സൂചനയുമില്ല. എന്നാൽ, ലോകത്തിലെ ഏറ്റവും അധികം ദരിദ്രരും രോഗികളും നിരക്ഷരരും തൊഴിൽരഹിതരും ഭവനരഹിതരും ഒക്കെ ഉള്ള രാജ്യം എന്ന ലജ്ജാകരമായ അവസ്ഥയിൽനിന്ന് എത്രയും വേഗത്തിൽ പുറത്തുകടക്കാൻ നാമെല്ലാവരും ആഗ്രഹിക്കുന്നു. കഴിഞ്ഞ 45 വർഷമായി നാം സഞ്ചരിച്ചുകൊണ്ടിരിക്കുന്ന പാതയിലൂടെതന്നെ പോവുകയാണെങ്കിൽ മോചനം അതിവിദൂരത്താണ്– കാണാൻപറ്റാത്തത്ര ദൂരത്താണ്. പുതിയ പാതകൾ വെട്ടിത്തുറന്നേ പറ്റൂ. ജനസാമാന്യത്തെ സക്രിയമാക്കുന്ന,

അവർക്ക് ശുഭാപ്തിവിശ്വാസം നൽകുന്ന ഒരു പുതിയ പാത വെട്ടിത്തുറന്നേ പറ്റൂ. മൃഗതുല്യാവസ്ഥയിൽനിന്ന് മനുഷ്യാവസ്ഥയിലേക്കുള്ള പരിവർത്തനം ത്വരിതപ്പെടുത്തിയേ പറ്റൂ. ഇത്തരത്തിലുള്ള ഒരു പരിവർത്തനത്തിന്റെ തുടക്കംകുറിക്കാൻ സാക്ഷരതാപ്രവർത്തനത്തിന് കഴിഞ്ഞേക്കും.

എന്നാൽ, ക്യാമ്പെയിൻ രൂപത്തിൽ ലോകത്ത് എവിടെയെല്ലാം സാക്ഷരതാപ്രവർത്തനം നടന്നിട്ടുണ്ടോ, അവിടെയെല്ലാം വ്യക്തമായ ഒരു സംഗതിയുണ്ട്; അത് സൃഷ്ടിക്കുന്ന സാക്ഷരതയുടേതായ അടിത്തറ ദുർബലമാണ്. ശ്രദ്ധയോടുകൂടിയതും തീവ്രവുമായ തുടർസാക്ഷരതാ പ്രവർത്തനം നടത്തിയില്ലെങ്കിൽ, നവസാക്ഷരർ അതിവേഗത്തിൽ അർധസാക്ഷരതയിലേക്കും നിരക്ഷരതയിലേക്കുതന്നെയും വഴുതി വീഴാൻ ഇടയുണ്ട്. ഇന്ത്യയിലെ അനുഭവവും മേൽപറഞ്ഞതിനെ ശരിവയ്ക്കുന്നു. 1978–ൽ ദേശീയ വയോജനവിദ്യാഭ്യാസ പദ്ധതി ആരംഭിച്ച ശേഷം SAEP, RFLP, MPFL തുടങ്ങി നിരവധി പരിപാടികളിലൂടെ ലക്ഷക്കണക്കിനുപേർ സാക്ഷരരായിട്ടുണ്ട്. അവരുടെ സാക്ഷരതയുടെ സ്ഥിതിയും ഇതുതന്നെ. പത്തുമാസത്തിനുള്ളിൽ സാക്ഷരതാക്ലാസ്സുകളിലൂടെ സിദ്ധിച്ച സാക്ഷരത അവരെ സ്വാവലംബരാക്കിയില്ല; സാക്ഷരതയെ സ്ഥിരീകരിക്കുന്നതിനും നിത്യപ്രയോഗക്ഷമമാക്കുന്നതിനും കഴിഞ്ഞില്ല. ക്യാമ്പെയിൻ സാക്ഷരതയുടെ കഥ പിന്നെ പറയേണ്ടല്ലോ. ദേശീയ സാക്ഷരതാ മിഷൻ തുടക്കത്തിൽ വിഭാവനംചെയ്ത "ജനശിക്ഷണ നിലയങ്ങൾ" എന്ന തുടർസാക്ഷരതാ സംവിധാനവും ഏറെതാമസിയാതെതന്നെ അപ്രായോഗികമാണെന്നു തെളിഞ്ഞു. തുടർസാക്ഷരതാ പ്രവർത്തനവും ക്യാമ്പെയിൻ രീതിയിൽ ആകണമെന്നും മുഖ്യമായും സന്നദ്ധസേവനത്തെ ആശ്രയിക്കണമെന്നും സാക്ഷരതാ ക്യാമ്പെയിനിന്റെതന്നെ ഭാഗമായി അതിനെ കാണണമെന്നും രണ്ടായി വേർതിരിച്ചു കാണരുതെന്നും ഒക്കെ ഇന്ന് സാമാന്യമായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്.

എറണാകുളത്തിന്റെയും അതിനെ പിൻതുടർന്ന നിരവധി ജില്ലകളുടേയും, കേരളമടക്കം, രക്തസാക്ഷിത്വ

ത്തിലൂടെയാണ് രാജ്യവ്യാപകമായ ഈ കാഴ്ചപ്പാട് രൂപപ്പെട്ടുവന്നത്. വഴികാട്ടികൾ, തുടക്കക്കാർ എന്ന നിലയ്ക്ക് എറണാകുളത്തിന്റേയും കേരളത്തിലെ മറ്റു ജില്ലകളുടേയും കാര്യത്തിൽ തുടർസാക്ഷരതാ പ്രവർത്തനത്തിൽ വന്ന പാകപ്പിഴകൾ മനസ്സിലാക്കാവുന്നതേയുള്ളു. ഇതിനിടയ്ക്ക് ഇന്ത്യയിലെ മറ്റുപല ജില്ലകളും തുടർസാക്ഷരതാ ഘട്ടത്തിൽ പ്രവേശിച്ചു. ഓരോരുത്തരും തങ്ങളുടേതായ തുടർസാക്ഷരതാ പദ്ധതികൾക്ക് രൂപംകൊടുക്കുകയും ചെയ്തു. എന്നാൽ ഒരു ക്യാമ്പെയിൻ എന്ന നിലയ്ക്ക് തുടർസാക്ഷരതയ്ക്ക് ഇനിയും കാറ്റുപിടിക്കേണ്ടിയിരിക്കുന്നു.

സാക്ഷരതയെ ഒരു ജനകീയപ്രസ്ഥാനമാക്കി മാറ്റുന്നതിൽ നിർണായകമായ പങ്കുവഹിച്ച സംഘടനയാണ്, ദേശീയ സാക്ഷരതാമിഷന്റെ വലങ്കയ്യായി പ്രവർത്തിക്കുന്ന ഭാരതജ്ഞാനവിജ്ഞാന സമിതി. ഇന്ത്യയിൽ നടന്നുകൊണ്ടിരിക്കുന്ന സാക്ഷരതാപ്രവർത്തനങ്ങളുടേയും തുടർസാക്ഷരതാപരിശ്രമങ്ങളുടേയും അനുഭവങ്ങൾ സമാഹരിക്കാനും അന്യരാജ്യങ്ങളുടെ അനുഭവങ്ങളുമായി അവയെ താരതമ്യപ്പെടുത്താനുമായി ഭാരതജ്ഞാനവിജ്ഞാനസമിതി നിരവധി വർക്ക്ഷോപ്പുകളും ചർച്ചകളും സംഘടിപ്പിക്കുകയുണ്ടായിട്ടുണ്ട്. അവയുടെയെല്ലാം അടിസ്ഥാനത്തിൽ കേരളത്തിൽ ഇന്ന് നടപ്പാക്കിക്കൊണ്ടിരിക്കുന്ന തുടർസാക്ഷരതാപ്രവർത്തനത്തിന് സഹായകമാകുന്ന ഒരു കൈപ്പുസ്തകമാണ് ഇത്. ഇതോടൊപ്പം സാക്ഷരതയിൽനിന്ന് തുടർസാക്ഷരതയിലേക്കുള്ള പരിവർത്തനഘട്ടത്തിൽ പ്രൈമർ-3 എങ്ങനെ പ്രയോജനപ്പെടുത്താം? പ്രൈമർ-4 (PL-1) പഠിപ്പിക്കുന്നതെങ്ങനെ? അനൗപചാരിക പഠനതന്ത്രങ്ങൾ എന്നിവയെക്കുറിച്ചും പുസ്തകങ്ങൾ തയ്യാറായി വരുന്നുണ്ട്. കേരളത്തിലെ തുടർസാക്ഷരതാ പ്രവർത്തനത്തിലേക്കുള്ള ഭാരതജ്ഞാനവിജ്ഞാന സമിതി, കേരളഘടകത്തിന്റെ എളിയ സംഭാവനയാണിത്.

പ്രൊഫ. എം.കെ.പ്രസാദ്
ചെയർമാൻ, ഭാരത ജ്ഞാനവിജ്ഞാനസമിതി,
കേരളം.

# എറണാകുളം മാതൃക

1990 ഫെബ്രുവരി 4 –ന് അന്നത്തെ ഇന്ത്യൻ പ്രധാനമന്ത്രി ശ്രീ.വി.പി. സിങ് എറണാകുളത്തെ, ഇന്ത്യയിലെ ആദ്യത്തെ സമ്പൂർണസാക്ഷരതാ ജില്ലയായി പ്രഖ്യാപിച്ചു. എറണാകുളം ജില്ലാകളക്ടറായിരുന്ന ശ്രീ.കെ.ആർ. രാജന്റെയും സഹപ്രവർത്തകരുടെയും കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെയും കൂട്ടായ നേതൃത്വത്തിലാണ് എറണാകുളം സമ്പൂർണസാക്ഷരതാ യജ്ഞം നടന്നത്. മുമ്പ് നടന്നിരുന്ന സാക്ഷരതാ പരിപാടികളിൽനിന്ന് വിഭിന്നമായി ഇതിന് മൂന്ന് സവിശേഷതകൾ ഉണ്ടായിരുന്നു.

a) സർവസ്പർശിയായ ക്യാമ്പെയിൻ സ്വഭാവം.
b) ജനകീയ കമ്മറ്റികളും സർക്കാർ ഉദ്യോഗസ്ഥന്മാരും തമ്മിൽ യോജിച്ച പ്രവർത്തനം.
c) ഇരുപത്തിനാലു മണിക്കൂറും പ്രവർത്തിക്കുന്ന "കൺട്രോൾ റൂം" അഥവാ പ്രോജക്റ്റ് ഓഫീസ്.

ദേശീയ സാക്ഷരതാ മിഷൻ ഈ പ്രോജക്റ്റ് ഔപചാരികമായി ഏൽപിച്ചിരുന്നത് കേരള ശാസ്ത്രസാഹിത്യ പരിഷത്തിനെയാണ്. ശാസ്ത്രസാഹിത്യപരിഷത്തിന്റെ മുഖ്യലക്ഷ്യം ശാസ്ത്രപ്രചാരണമാണ്. എന്നാൽ നിരക്ഷരരുടേതായ ഒരു സമൂഹത്തിൽ ശാസ്ത്രപ്രചാരണത്തിന് ഏറെ പരിമിതികൾ ഉണ്ട്. ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളെ വിശിഷ്യ, വടക്കെ ഇന്ത്യൻ സംസ്ഥാനങ്ങളെ അപേക്ഷിച്ച്, കേരളത്തിൽ നിരക്ഷരത ഒരു വലിയ പ്രശ്നമല്ലായിരിക്കാം. എങ്കിലും സമൂഹത്തിൽ വിപ്ലവകരമായ പരിവർത്തനങ്ങൾ വരുത്തുന്നതിന് ശാസ്ത്രം ഉപകരിക്കണമെങ്കിൽ, കേരളത്തിൽ മാത്രമായി അത് നടക്കില്ല. അതിനാൽ ഇന്ത്യയിലെ നിരക്ഷരത നിർമാർജനം ചെയ്യുക എന്നത് കേരളത്തിന്റെ വികസനത്തിന് അവശ്യംവേണ്ട ഒരു മുൻ ഉപാധിയായിത്തീർന്നു.

1977 ഒക്ടോബർ 2 മുതൽ നവമ്പർ 7 വരെ ശാസ്ത്രസാഹിത്യപരിഷത്ത് സംഘടിപ്പിച്ച ശാസ്ത്രസാംസ്കാരിക ജാഥയുടെ ഒരു പ്രധാന മുദ്രാവാക്യം "സാക്ഷരതാപ്രവർത്തനത്തെ ഒരു ബഹുജനപ്രവർത്തനമാക്കുക" എന്നതായിരുന്നു. പിന്നീട് 1978–ൽ ദേശീയസാക്ഷരതാ മിഷന്റെ പ്രവർത്തനങ്ങളുമായി യോജിച്ചുകൊണ്ട് കുറെയേറെ സാക്ഷരതാകേന്ദ്രങ്ങൾ ശാസ്ത്രസാഹിത്യപരിഷത്ത് നടത്തുകയുണ്ടായി. നിരവധി ഇൻസ്ട്രക്ടർമാർക്ക് പരിശീലനം നൽകി. ഏതാനും കൈപ്പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു. അവസാനം അഞ്ചുകൊല്ലംകൊണ്ട് കേരളത്തെ സമ്പൂർണസാക്ഷരമാക്കാനുള്ള ഒരു പദ്ധതിയുടെ കരടുരൂപവും തയ്യാറാക്കി. പിന്നീട് എറണാകുളത്ത് രൂപംകൊണ്ട സമ്പൂർണ സാക്ഷരതായജ്ഞത്തിന്റെ അടിസ്ഥാന ഘടകങ്ങൾ ഇതിലെല്ലാമായി കാണാൻ കഴിയും. എന്നാൽ 1979-80 ആയപ്പോഴേക്കും ദേശീയ വയോജന വിദ്യാഭ്യാസപരിപാടി ആവേശരഹിതമായി മാറിയിരുന്നു. ശാസ്ത്രസാഹിത്യപരിഷത്ത് ആ രംഗത്തുനിന്ന് മിക്കവാറും പിൻവാങ്ങിയതായാണ് കാണാൻകഴിയുക. പിന്നീട് 1985 നവമ്പറിൽ കേന്ദ്രവിദ്യാഭ്യാസവകുപ്പ് തയ്യാറാക്കിയ "വിദ്യാഭ്യാസത്തിന്റെ വെല്ലുവിളി" എന്ന രേഖ ചർച്ചചെയ്യുന്നതിനായി നടന്ന അഖിലേന്ത്യാവർക്ക്ഷോപ്പിൽ സാക്ഷരത വീണ്ടും അജണ്ടയിൽ വന്നു. അഞ്ചുകൊല്ലത്തിനുള്ളിൽ കേരളത്തെ സമ്പൂർണസാക്ഷരമാക്കിക്കൊണ്ട് ഒരു വിപ്ലവം നടക്കാതെതന്നെ സമ്പൂർണസാക്ഷരതായജ്ഞം വിജയിപ്പിക്കാമെന്ന് ഭാരതത്തിന് തെളിയിച്ചുകൊടുക്കുന്നതാണെന്ന് ശാസ്ത്രസാഹിത്യപരിഷത്ത് അവിടെവച്ച് വാഗ്ദാനം ചെയ്തു. നാലുമാസത്തിനുശേഷം 1986 മാർച്ചിൽ എറണാകുളത്തുവച്ച് നടന്ന ശാസ്ത്രസാഹിത്യപരിഷത്തിന്റെ 23–ാം വാർഷികത്തിൽ ഈ തീരുമാനം ഔപചാരികമായി അംഗീകരിക്കുകയും ചെയ്തു. 1991 ഏപ്രിൽ 18–ന് കേരളം സമ്പൂർണസാക്ഷരമായി പ്രഖ്യാപിക്കപ്പെട്ടു.

1988–ൽ ആണ് എറണാകുളം സമ്പൂർണസാക്ഷരതായജ്ഞം ആരംഭിച്ചത്. സാക്ഷരതാപ്രവർത്തനത്തെ ഒരു ജനകീയ പ്രസ്ഥാനമാക്കാനുള്ള ആദ്യത്തെ പരീക്ഷണമായിരുന്നു അത്. എന്താണതിന്റെ സവിശേഷതകൾ?

- ബൃഹത്തും മുഴുവൻ ജില്ലയേയും സ്പർശിക്കുന്നതുമായ സമീപനം.

- സമൂഹത്തിലെ എല്ലാ അംഗങ്ങളുടേയും ഒന്നല്ലെങ്കിൽ മറ്റൊരു വിധത്തിലുള്ള പങ്കാളിത്തം. വിപുലവും ആസൂത്രിത വുമായ അന്തരീക്ഷസൃഷ്ടി.
- മുഖ്യമായും സന്നദ്ധസേവനപ്രവർത്തനം.
- പങ്കാളികളായ എല്ലാവർക്കും ആനന്ദം.
- വ്യക്തമായ ലക്ഷ്യവും അവ നേടുമ്പോഴുണ്ടാകുന്ന ആവേശവും.
- ഉദ്യോഗസ്ഥസമൂഹവും സന്നദ്ധപ്രവർത്തകരും തമ്മിലുള്ള അടുത്ത സഹകരണം.
- ഉയർന്ന പ്രതിബദ്ധതയും കഠിനമായ പ്രയത്നവും.
- പങ്കാളികളുടെ സാമൂഹ്യവീക്ഷണത്തിൽ അഭിലഷണീയമായ മാറ്റം.
- വിശ്വാസരാഹിത്യത്തിൽനിന്ന് ശുഭാപ്തിവിശ്വാസത്തിലേ ക്കുള്ള പരിവർത്തനം.

എറണാകുളം പരീക്ഷണത്തിനു മുമ്പ് നടന്നിരുന്ന സാക്ഷര താപ്രവർത്തനം രണ്ടുതരത്തിൽ പെട്ടവയായിരുന്നു. ഒന്നിൽ ഒരു ഇൻസ്ട്രക്ടർ 30 പഠിതാക്കളെ പഠിപ്പിക്കുന്നു. ഇതിന് കേന്ദ്രീകൃത രീതി (Centre based method) എന്നു പറയാം. മറ്റേത് "ഒന്നി നൊന്ന്" രീതി (Each one teach one) ആണ്. മുഖ്യമായി താഴെ പറയുന്ന പോരായ്മകളാണ് ഈ രീതികൾക്കുണ്ടായിരുന്നത്.

- സമൂഹത്തിന്റെ പങ്കാളിത്തം പ്രായേണ ഒട്ടുമേ ഇല്ലായിരുന്നു.
- പഠിതാവിനും ഇൻസ്ട്രക്ടർക്കും താത്പര്യം കുറവായിരുന്നു. പ്രതിഫലം മാത്രമായിരുന്നു ഇൻസ്ട്രക്ടർക്കുള്ള പ്രചോദനം. 30 പേരുള്ള കേന്ദ്രത്തിൽ ഓരോ പഠിതാവിനും വേണ്ട ശ്രദ്ധ നൽകാൻ ഇൻസ്ട്രക്ടർക്ക് വിഷമമായിരുന്നു. ഒന്നിനൊന്നു രീതിയിൽ ഒരു ഗ്രൂപ്പിന്റെ അസാന്നിധ്യം പഠനപ്രക്രിയയെ മുഷിപ്പനാക്കിത്തീർക്കുന്നു.
- ഉത്തരേന്ത്യയിൽ പലയിടത്തും കേന്ദ്രങ്ങൾ കടലാസ്സിൽ മാത്രമായിരുന്നു. സാക്ഷരതാപ്രവർത്തനത്തെ അനിശ്ചിത മായ കാലത്തേക്ക് നീട്ടിക്കൊണ്ടുപോവുക എന്നത്, അതിൽ

നിന്ന് വരുമാനമുണ്ടാക്കുന്നവരുടേയും ഉദ്യോഗസ്ഥരുടേയും സ്ഥാപിത താത്പര്യമായിത്തീർന്നു.

- മോണിറ്ററിങ് സംവിധാനം ഒന്നുകിൽ തുലോം ദുർബലമായിരുന്നു അല്ലെങ്കിൽ തീരെ ഇല്ലായിരുന്നു.

ഈ പോരായ്മകളെല്ലാം പരിഹരിച്ചതുകൊണ്ടാണ് എറണാകുളം സാക്ഷരതാപദ്ധതി വിജയിച്ചത്. ഒരുവശത്ത് ആവേശഭരിതനായ ജില്ലാകലക്ടറും അദ്ദേഹത്തിന്റെ സഹപ്രവർത്തകരും, മറുവശത്ത് ശാസ്ത്രസാഹിത്യപരിഷത്തിനെപ്പോലെ ശക്തമായ ഒരു സംഘടന, ഇനിയുമൊരുവശത്ത് യുവാക്കളുടേയും വിദ്യാർത്ഥികളുടേയും വനിതകളുടേയും ഒക്കെ ബഹുജനപ്രസ്ഥാനങ്ങൾ. ഇവയെല്ലാം അനുകൂലഘടകങ്ങളായിരുന്നു. എങ്കിലും, ബോധപൂർവവും ആസൂത്രിതവുമായ പ്രവർത്തനംകൊണ്ടല്ലാതെ, വിശ്വാസരാഹിത്യത്തിന്റെയും പരാജയബോധത്തിന്റെയുമായ സാമാന്യമായ സാമൂഹ്യഅന്തരീക്ഷത്തെ മാറ്റി എടുക്കാൻ കഴിയില്ലെന്നു വ്യക്തമായിരുന്നു. ജില്ലയുടെ എല്ലാ മുക്കിലും മൂലയിലും എത്തുന്ന ഒരു പ്രചരണക്കൊടുങ്കാറ്റുതന്നെ, അവിടെ അഴിച്ചുവിട്ടു. അഞ്ച് വിളംബരജാഥകൾ, ഇരുപത് അക്ഷരജാഥകൾ, കാൽനടജാഥകൾ, ഗൃഹസന്ദർശനങ്ങൾ, സ്കൂൾകുട്ടികളുടെ റാലികൾ, നവസാക്ഷര കലാമേളകൾ, പോസ്റ്ററുകൾ, പരസ്യപ്പലകകൾ, സാക്ഷരതാചുമരുകൾ, സിനിമാ സ്ലൈഡുകൾ, സെമിനാറുകൾ, പൊതുയോഗങ്ങൾ,...... എന്നിങ്ങനെ വിവിധങ്ങളായ പരിപാടികൾ. സാക്ഷരതാസൂര്യന്റെ കിരണങ്ങളെത്താത്ത ഒരൊറ്റ കോണുമില്ലായിരുന്നു. സമൂഹത്തിലെ ഒരംഗത്തിനും, സാക്ഷരനും നിരക്ഷരനും ഒരുപോലെ, "ഞാനറിഞ്ഞില്ല" എന്നു പറഞ്ഞ് ഒഴിഞ്ഞുനിൽക്കാൻ പറ്റാതായി. പണമായും ഭക്ഷണമായും സ്ഥലമായും അധ്വാനമായും സ്ലേറ്റ്, കണ്ണട മുതലായ സാമഗ്രികളായും മൊത്തം ചെലവിന്റെ ഭൂരിഭാഗവും സമൂഹത്തിന്റെ സംഭാവനയായിരുന്നു. ജനങ്ങൾ സാക്ഷരതാ യജ്ഞത്തെ തങ്ങളുടെ ഉത്സവമാക്കി മാറ്റി. ജില്ല, ബ്ലോക്ക്, പഞ്ചായത്ത്, വാർഡ് തലങ്ങളിൽ ജനകീയ കമ്മറ്റികൾ ഉണ്ടായി. ദൈനംദിനപ്രവർത്തനങ്ങളുടെ മേൽനോട്ടത്തിനും സഹായത്തിനുമായി 24 മണിക്കൂറും പ്രവർത്തിക്കുന്ന ഒരു കൺട്രോൾ റൂം ഉണ്ടായിരുന്നു. അവിടേയും വിവിധ പ്രോജക്റ്റ് ഏരിയകളിലുമായി മുപ്പതിലധികം അർപ്പിത മനസ്കരായ മുഴു

വൻസമയ (ദിവസത്തിൽ 16-18 മണിക്കൂർ) പ്രവർത്തകരുടേതായ ഒരു നിരയും ഉണ്ടായിരുന്നു. കേരള ശാസ്ത്രസാഹിത്യ പരിഷത്താണ് ഇവരിൽ ഭൂരിപക്ഷം പേരെയും നൽകിയത്. മേൽപറഞ്ഞ സംവിധാനങ്ങൾക്കുപുറമെ, ജില്ലാതലത്തിലും കീഴ്തലങ്ങളിലും ശാസ്ത്രസാഹിത്യപരിഷത്ത് അതിന്റേതായ കമ്മറ്റികളും സാക്ഷരതാപ്രവർത്തനത്തിനുവേണ്ടി ഉണ്ടാക്കിയിരുന്നു.

മേൽപറഞ്ഞ അനുകൂലഘടകങ്ങളുടെയെല്ലാം സാന്നിധ്യം തുടർസാക്ഷരതാപ്രവർത്തനത്തിന്റെ വിജയത്തിനും ആവശ്യമാണ്. അവയുടെ അസാന്നിധ്യം എറണാകുളത്തെയും കേരളത്തിന്റെ ആകെയും തുടർസാക്ഷരതാ പ്രവർത്തനത്തെ ഏറെ ദുർബലമാക്കിയിട്ടുണ്ട്. ഇന്ത്യയുടെ മറ്റുപല ഭാഗങ്ങളിലും ഇവയിൽ ചിലതിന്റെ അസാന്നിധ്യം സാക്ഷരതാപ്രവർത്തനത്തെത്തന്നെ സാരമായി ബാധിച്ചിട്ടുണ്ട്.

നേരത്തെകൂട്ടി ഇത്രയെല്ലാം ആസൂത്രണം ചെയ്തെങ്കിലും എറണാകുളം സാക്ഷരതായജ്ഞത്തിൽ "ചൂതുകളി"യുടേതായ ഒരംശം ഉണ്ടായിരുന്നു. ഒന്നരലക്ഷത്തിൽപരം വരുന്ന നിരക്ഷരരെ സാക്ഷരരാക്കാൻ പതിനയ്യായിരത്തിൽപരം വളണ്ടിയർമാരെ ആവശ്യമുണ്ട്. അവരെ പരിശീലിപ്പിക്കാൻ അഞ്ഞൂറിൽ പരം മാസ്റ്റർ ട്രെയിനർമാരെ ആവശ്യമുണ്ട്. ഇത്രയുംപേർ മുന്നോട്ടു വരുമോ? സമീപകാല അനുഭവങ്ങളൊക്കെ ഇല്ല എന്ന ഉത്തരം നൽകാനാണ് പ്രേരിപ്പിക്കുക. എന്നാൽ ഈ സാക്ഷരതായജ്ഞ മാതൃകയുടെ വിജയം നൂറുശതമാനവും ഇവരെ ആശ്രയിച്ചാണിരിക്കുന്നത്. കണ്ടറിയുകയേ നിവൃത്തിയുള്ളു. കൂട്ടത്തിലെ ഏറ്റവും മുഴുത്ത ശുഭാപ്തിവിശ്വാസികളെപ്പോലും അദ്ഭുതപ്പെടുത്തുമാറായിരുന്നു വളണ്ടിയർമാരുടെ മുന്നേറ്റം. ഇരുപതിനായിരത്തിലധികം വളണ്ടിയർമാർ, അതിൽത്തന്നെ മൂന്നിൽ രണ്ടുഭാഗം സ്ത്രീകൾ, ഇൻസ്ട്രക്ടർമാരായിട്ടു മുന്നോട്ടുവന്നു. ആയിരത്തിലധികംപേർ മാസ്റ്റർട്രെയിനർമാരായും. സമൂഹത്തിന്റെ ഉപരിതലത്തിൽ വ്യാപകമായി കാണുന്ന ജീർണതയുടെ ലക്ഷണങ്ങൾ, ഉൾക്കാമ്പിനെ ബാധിച്ചിട്ടില്ലെന്നതിന്റെ നല്ല തെളിവാണിത്. പഠിതാക്കളായി വന്നവരിലും മൂന്നിൽ രണ്ടു ഭാഗം സ്ത്രീകളായിരുന്നു. സാക്ഷരതാപ്രസ്ഥാനം സവിശേഷമായും സ്ത്രീകളുടെ ഒരു പ്രസ്ഥാനമാണെന്ന് സംശയലേശമെന്യേ തെളിയിക്കപ്പെട്ടു. പിന്നീട് കേരളത്തിലും ഇന്ത്യയിലാകെയും ഉണ്ടായ അനുഭവങ്ങളെല്ലാം ഇതിനെ ശരിവച്ചിട്ടുണ്ട്.

വഴികാട്ടി, എന്ന നിലയ്ക്ക് എറണാകുളം സാക്ഷരതായജ്ഞത്തിന് മറ്റൊരു ദൗർബല്യംകൂടി ഉണ്ടായിരുന്നു. ഇത്രയും അധികം വളണ്ടിയർമാർക്ക് പര്യാപ്തമായ പരിശീലനം എങ്ങനെ നൽകേണ്ടു എന്ന് അറിഞ്ഞുകൂടായിരുന്നു. അതുവരെ രാജ്യവ്യാപകമായി അംഗീകരിച്ചുപോന്നിരുന്ന പരിശീലനരീതിക്ക് പല പോരായ്മകളും ഉണ്ടായിരുന്നു. ഉള്ളടക്കത്തിലും അധ്യാപനരീതിയിലും ഫലത്തിൽ 70-80 ശതമാനവും പാഴായിപ്പോവുകയായിരുന്നു. ഈ പാഴ്ചെലവ് താങ്ങാനാവാത്തതായിരുന്നു. എന്നാൽ അർഥവത്തായ ഒരു പരിശീലനകോഴ്സിന്റെ ഉള്ളടക്കം വികസിപ്പിച്ചെടുക്കാനും അന്നു കഴിഞ്ഞില്ല. കേരള സാക്ഷരതാപ്രവർത്തനവും കഴിഞ്ഞ്, 1991–ന്റെ അവസാനമായപ്പോഴേക്കു മാത്രമാണ് സാമാന്യം സമഗ്രമായ ഒരു ട്രെയിനിങ് കരിക്കുലം– ഇൻസ്ട്രക്ടർമാർക്കും മാസ്റ്റർട്രെയിനർമാർക്കും– തയ്യാറായത്. ഇതിലും ഭാരതജ്ഞാനവിജ്ഞാനസമിതി എടുത്തുപറയേണ്ട പങ്ക് വഹിച്ചിട്ടുണ്ട്.

# സാക്ഷരകേരളം

കേരളത്തെ മുഴുവൻ സാക്ഷരമാക്കാനുള്ള മാൻഡേറ്റോടെ അന്നത്തെ പ്രധാനമന്ത്രി ശ്രീ.വി.പി.സിങ് അന്നത്തെ കേരള മുഖ്യമന്ത്രി ശ്രീ. ഇ.കെ. നായനാർക്ക് 'അക്ഷരജ്യോതി' നൽകിക്കൊണ്ടാണ് 1990 ഫെബ്രുവരി 4-ന് എറണാകുളം സമ്പൂർണ സാക്ഷരമായി പ്രഖ്യാപിക്കപ്പെട്ടതും, കേരള സമ്പൂർണസാക്ഷരതാപദ്ധതി ഉദ്ഘാടനം ചെയ്യപ്പെട്ടതും. എന്നാൽ, കേരളത്തെ സമ്പൂർണസാക്ഷരമാക്കാനുള്ള പ്രവർത്തനങ്ങൾ അതിലും എത്രയോ മുമ്പുതന്നെ ആരംഭിച്ചുകഴിഞ്ഞിരുന്നു. 1989 ഏപ്രിൽ-മേയ് ആയപ്പോഴേക്കും എറണാകുളം സാക്ഷരതായജ്ഞം വിജയത്തിലേക്കു നീങ്ങുകയാണെന്ന് വ്യക്തമായി. അതിനു മുൻകൈയെടുത്ത ശാസ്ത്രസാഹിത്യ പരിഷത്തു തന്നെ, 1986 മാർച്ചിൽ അത് നൽകിയ വാഗ്ദാനത്തോട് കൂറുപുലർത്തിക്കൊണ്ട് കേരളത്തെ സമ്പൂർണസാക്ഷരമാക്കാനുള്ള ഒരു പദ്ധതി തയ്യാറാക്കി കേരള മുഖ്യമന്ത്രിക്ക് നൽകുകയുണ്ടായി. വിദ്യാഭ്യാസമന്ത്രി അത് ദേശീയ സാക്ഷരതാമിഷന് സമർപ്പിക്കുകയും ചെയ്തു. 1989 ആഗസ്റ്റിൽ കൂടിയ ദേശീയ സാക്ഷരതാമിഷന്റെ നിർവാഹക സമിതി പ്രസ്തുത പദ്ധതി പരിശോധിക്കുകയും അവസാനം അംഗീകാരം നൽകുകയും ചെയ്തു. പതിവുപടി ലഭിക്കുന്ന RFLP പോലുള്ള ഗ്രാന്റുകൾക്കു പുറമെ, പ്രത്യേക ഗ്രാന്റായി 3 കോടി രൂപ ഈ പദ്ധതിക്കുവേണ്ടി അംഗീകരിച്ചു. പദ്ധതി നടപ്പാക്കുന്നതിനായി മുഖ്യമന്ത്രി അധ്യക്ഷനായി കേരള സാക്ഷരതാ സമിതി രൂപീകരിക്കപ്പെട്ടു.

എറണാകുളം സാക്ഷരതായജ്ഞത്തിന്റെ പ്രവർത്തനാനുഭവം ഉള്ളവർതന്നെയാണ് 'സാക്ഷരകേരളം' പദ്ധതിക്കും നേതൃത്വം നൽകിയത്. അതുകൊണ്ടുതന്നെ അതിലെ പല പോരായ്മകളും പരിഹരിക്കുന്നതിനും പല തെറ്റുകളും ഒഴിവാക്കുന്നതിനും ഇവിടെ കഴിയുകയും ചെയ്തു. എന്നാൽ 'സാക്ഷരകേരളം' പദ്ധതിക്കും അതിന്റേതായ ദൗർബല്യങ്ങൾ

ഉണ്ടായിരുന്നു. അതിൽ ഏറ്റവും പ്രധാനം, ജില്ലയിലെ പ്രവർത്തനത്തിന് നേതൃത്വം നൽകേണ്ട കളക്ടർമാരിൽ പലരും ഈ പദ്ധതിയുമായി താദാത്മ്യം പ്രാപിക്കുകയുണ്ടായില്ല എന്നതാണ്. അതുപോലെ തിരുവനന്തപുരത്തെ സംസ്ഥാനകൺട്രോൾ റൂമിന്- കേരള സാക്ഷരതാസമിതിയുടെ ഹെഡ്ക്വാർട്ടേഴ്സിന്- കൈകാര്യം ചെയ്യേണ്ടിവന്ന പ്രശ്നം എറണാകുളത്തിന്റെ പതിനഞ്ചുമടങ്ങ് വലുപ്പമുള്ളതായിരുന്നു. 6 മുതൽ 60 വയസ്സുവരെയുള്ള നിരക്ഷരരുടെ എണ്ണം ഏകദേശം 22 ലക്ഷം വരുമായിരുന്നു. അതുപോലെ, ആദിവാസികളുടെ പ്രശ്നങ്ങൾ (കാസർകോട്, വയനാട്, പാലക്കാട്, ഇടുക്കി ജില്ലകളിൽ പ്രത്യേകിച്ചും) തമിഴ്, കന്നട എന്നീ ഭാഷകളിൽ സാക്ഷരത നൽകുന്നതിനുള്ള പ്രയാസം, നീണ്ടുകിടക്കുന്ന കടൽത്തീരത്തെ മത്സ്യബന്ധന ഗ്രാമങ്ങളിലെ സവിശേഷപ്രശ്നങ്ങൾ- ഇവയൊന്നും എറണാകുളത്ത് ഗുരുതരമായിരുന്നില്ല. പല ഘട്ടങ്ങളിലായി ആകെ ഏതാണ്ട് 17 ലക്ഷത്തിലധികംപേർ എൻറോൾ ചെയ്തെങ്കിലും ദേശീയ സാക്ഷരതാമിഷൻ അനുശാസിക്കുന്ന നിലവാരത്തിൽ പഠനം പൂർത്തിയാക്കിയവർ 12 ലക്ഷത്തോളമെ വരൂ. അവരിൽത്തന്നെ നല്ലൊരുശതമാനം മൂന്നാം പ്രൈമർ മുഴുവനും പഠിച്ചുകാണുകയില്ല. ഇക്കാരണങ്ങളാൽ സാക്ഷരകേരളം പദ്ധതിയിലൂടെ നേടിയ സാക്ഷരതയുടെ നിലവാരം എറണാകുളത്തേതിൽനിന്ന് മെച്ചപ്പെട്ടതാകാൻ തരമില്ല. ഇന്ത്യയിൽ ഏറ്റവും കുറഞ്ഞ ചെലവിൽ സാക്ഷരതാപ്രവർത്തനം നടത്തിയത് സാക്ഷരകേരളം പദ്ധതിയിലൂടെയാണെന്നു പറയാം. മൊത്തം എൻറോൾമെന്റിന്റെ അടിസ്ഥാനത്തിൽ നോക്കുകയാണെങ്കിൽ ആളൊന്നുക്ക് മുപ്പത് രൂപപോലും വരില്ല ഇതിന്റെ ചെലവ്.

മുൻ വിവരിച്ച തനത് ദൗർബല്യങ്ങൾക്കു പുറമെ, നിയന്ത്രണാതീതമായ പല ആഘാതങ്ങളും സാക്ഷരകേരള പദ്ധതിക്ക് ഏൽക്കേണ്ടിവന്നിട്ടുണ്ട്. പദ്ധതിയുടെ സുഗമമായ നടത്തിപ്പിന് ആവശ്യമായ പല തീരുമാനങ്ങളും വേണ്ട സമയത്ത് എടുക്കാൻ കഴിഞ്ഞിരുന്നില്ല.

ഗവൺമെന്റ് സ്പോൺസർ ചെയ്ത ഒരു സൊസൈറ്റി ആകയാൽ കേരള സാക്ഷരതാ സമിതിയ്ക്ക്, ശാസ്ത്രസാഹിത്യ പരിഷത്തിനെ അപേക്ഷിച്ച് പല പരിമിതികളും ഉണ്ടായിരുന്നു. പദ്ധതിയുടെ അവസാനഘട്ടമായപ്പോഴേക്കും പൊതുതിരഞ്ഞെടുപ്പിന്റെ മഴക്കാറ് അന്തരീക്ഷത്തിൽ ഈട്ടം കൂടാൻ തുടങ്ങിയിരുന്നു. ഇത് അവസാനഘട്ടത്തിന്റെ താളം തെറ്റിച്ചു. പദ്ധതിയുടെ

നടത്തിപ്പിനായി ആയിരത്തിഅഞ്ഞൂറിൽപരം സർക്കാർ ജീവന ക്കാരെ മുഴുവൻസമയ പ്രവർത്തകരായി നിയോഗിച്ചിരുന്നു. ഇവ രുടെ തുടർച്ചയെപ്പറ്റി യാതൊരു തീർപ്പും ഉണ്ടായില്ല. അവസാനം ഒരുതരത്തിലുള്ള 'കൊഴിഞ്ഞുപോക്ക്' ആണ് സംഭവിച്ചത്. അവസാനത്തെ രണ്ടുമാസം എല്ലാം 'അഡ്ഹോക്' ആയിരുന്നു. 1991 ഏപ്രിൽ അവസാനം പൊടുന്നനെ എല്ലാ സംവിധാന ങ്ങളും ആവിയായിപ്പോയി. നേതൃത്വംനൽകിയിരുന്ന എ.പി.ഒ. മാരുടെയും കോ–ഓർഡിനേറ്റർമാരുടെയും അഭാവത്തിൽ ഇൻ സ്ട്രക്ടർമാർക്ക് എന്തുചെയ്യണമെന്നറിയാതെ ആയി. സാക്ഷര താപദ്ധതി തുടരുന്ന കാര്യംതന്നെ അനിശ്ചിതത്വത്തിലായി. തെ രഞ്ഞെടുപ്പിനുശേഷം രണ്ടുമൂന്നുമാസക്കാലത്തേക്കെങ്കിലും ഈ അനിശ്ചിതത്വം നീണ്ടുനിന്നു. മിക്കവരും നിരാശരുമായി. പി ന്നീട് 1991 അവസാനത്തോടുകൂടിമാത്രമാണ് രംഗം വീണ്ടും ചൂടാവാൻ തുടങ്ങിയത്. 1990–ൽ എറണാകുളം നൽകിയ ശുഭാ പ്തിവിശ്വാസത്തിന്റെ അടിത്തറയിൽനിന്നാണ് സാക്ഷരകേരള പദ്ധതി ആരംഭിച്ചതെങ്കിൽ, കഴിഞ്ഞ ഒരുകൊല്ലത്തെ സംഭവഗ തികൾ സൃഷ്ടിച്ച നിരാശയുടെ പടുകുഴിയിൽനിന്നാണ് 1992–ൽ തുടർസാക്ഷരതാപരിപാടി ആരംഭിക്കുന്നത്. ഇത് തുടർസാക്ഷ രതാപരിപാടിയെ ഇരട്ടി പ്രയാസമുള്ളതാക്കിത്തീർക്കുന്നു. ഇതൊക്കെയാണെങ്കിലും കേരളം ഭാരതത്തിനു നൽകിയ അക്ഷരജ്യോതി, നാടാകെ പടരുകയാണ്. അതിന്റെ വെട്ടത്തിൽ ഇരുളിന്റെ ഭൂതങ്ങൾ പലായനം ചെയ്യാൻ തുടങ്ങിയിരിക്കുന്നു.

1991 ഏപ്രിൽ 18, കേരളത്തിന്റെ ചരിത്രത്തിൽ മറക്കാനാ വാത്ത ഒരു ദിനമാണ്. അന്നു വൈകുന്നേരം കോഴിക്കോട് മാനാ ഞ്ചിറ മൈതാനിയിൽ സന്നിഹിതരായിരുന്നവർ ഒരിക്കലും അതു മറക്കുകയില്ല. നവസാക്ഷരയായ ആയിഷാ ചേലക്കോടൻ കേരളത്തിലെ എല്ലാവർക്കുംവേണ്ടി പ്രഖ്യാപിച്ചു: "കേരളം സ മ്പൂർണ സാക്ഷരത കൈവരിച്ചു" എന്ന്. ഭാരതത്തെ സമ്പൂർണ സാക്ഷരമാക്കുക എന്ന നിയോഗത്തോടെ കേരളജ്യോതി ദേശീയ സാക്ഷരതാമിഷൻ ഡയറക്ടർ ജനറൽ ലക്ഷ്മീധർ മിശ്രയ്ക്കു കൈമാറി. ഇന്ത്യയിലെ നിരക്ഷരകോടികളുടെ പേരിൽ ശ്രീ.മിശ്ര യിൽനിന്ന് ആ ജ്യോതി ഭീഷ്മ സാഹ്നി ഏറ്റുവാങ്ങി. കേരളത്തെ സമ്പൂർണസാക്ഷരമാക്കാൻ കഠിനാധ്വാനം ചെയ്തിരുന്ന ലക്ഷ ക്കണക്കിന് പ്രവർത്തകർ ഹർഷപുളകിതരായി. അതെ, ഭാരത ത്തെ സംബന്ധിച്ചിടത്തോളം ഒരു പുത്തൻ ഉണർവിന്റെ വെട്ടമാ യിരുന്നു അത്.

# ഉണരുന്ന ഭാരതം

എറണാകുളം സമ്പൂർണസാക്ഷരതായജ്ഞം നടന്നുകൊണ്ടിരിക്കെത്തന്നെ ഇന്ത്യയിൽ മറ്റൊരു ചലനം ആരംഭിച്ചുകഴിഞ്ഞിരുന്നു. 1990 ഒക്ടോബർ 2 മുതൽ നവമ്പർ 14 വരെ നടന്ന ഭാരത ജ്ഞാനവിജ്ഞാന ജാഥക്കുള്ള തയ്യാറെടുപ്പായിരുന്നു അത്. 1987–ൽ നടന്ന ഭാരത ജ്ഞാനവിജ്ഞാന ജാഥ സമൂഹത്തിൽ സൃഷ്ടിച്ച അലകൾ വീക്ഷിച്ചിരുന്ന കേന്ദ്ര വിദ്യാഭ്യാസവകുപ്പ് സാക്ഷരതയുടെ പ്രചാരണത്തിനായി ആ മാധ്യമം ഉപയോഗിക്കാൻ തയ്യാറായി ഇരിക്കുകയായിരുന്നു. 1988 ജൂലായിൽ നടന്ന ദേശീയ സാക്ഷരതാമിഷൻ കൗൺസിലിന്റെ ഒന്നാമത്തെ യോഗത്തിൽത്തന്നെ ഇതൊരു അജണ്ടയായി മാറി. ഭാരതജ്ഞാനവിജ്ഞാന ജാഥ സംഘടിപ്പിച്ച ജനകീയ ശാസ്ത്രപ്രസ്ഥാനങ്ങളോടുതന്നെ സാക്ഷരതയ്ക്കുവേണ്ടി ഒരു ജാഥ നടത്തണമെന്ന് അവർ ആവശ്യപ്പെട്ടു. നിരവധി ചർച്ചകളിലൂടെ അവസാനം ഭാരത ജ്ഞാനവിജ്ഞാന ജാഥയുടെ ആസൂത്രണത്തിലും അതിന്റെ നടത്തിപ്പിനായുള്ള ഭാരത ജ്ഞാനവിജ്ഞാന സമിതിയുടെ രൂപീകരണത്തിലും അത് ചെന്നുകലാശിച്ചു. പ്രശസ്ത വിദ്യാഭ്യാസ വിചക്ഷണനായ ഡോ.മാൽകം ആദിശേഷയ്യയാണ് ഈ സമിതിയുടെ അധ്യക്ഷൻ.

നിരക്ഷരതാ നിർമാർജനമെന്നത് ഇന്ത്യൻ സമൂഹത്തിന്റെ, അതിലെ ഗവൺമെന്റുകളുടേയും രാഷ്ട്രീയ സാംസ്കാരിക പ്രസ്ഥാനങ്ങളുടേയും അജണ്ടയിൽ കൊണ്ടുവരികയെന്നതായിരുന്നു ഭാരത ജ്ഞാനവിജ്ഞാന സമിതിക്കു നൽകിയ നിയോഗം. ഈ ലക്ഷ്യത്തോടെയാണ് ഭാരത ജ്ഞാനവിജ്ഞാന ജാഥ സംഘടിപ്പിച്ചത്. ഇന്ത്യയിലെ 500–ഓളം വരുന്ന ജില്ലകളിൽ ഓരോ ന്നിലും ഓരോ ജാഥ; 1990 ഒക്ടോബർ 2 മുതൽ നവമ്പർ 14 വരെയുള്ള ദിവസങ്ങൾക്കുള്ളിൽ; 100-150 ഗ്രാമകേന്ദ്രങ്ങൾ സന്ദർശിച്ച് നാടകങ്ങൾ, പാട്ടുകൾ, കഥാപ്രസംഗങ്ങൾ, പോസ്റ്ററു

കൾ, പ്രഭാഷണങ്ങൾ മുതലായവയിലൂടെ സാക്ഷരതയുടെ സന്ദേശം പ്രചരിപ്പിക്കുക; ഓരോ കേന്ദ്രത്തിലേക്കും ചുറ്റുമുള്ള 8-10 ഗ്രാമങ്ങളിൽനിന്നു പദയാത്ര; ഇവിടെയെല്ലാം തിരഞ്ഞെടുത്ത വിഷയങ്ങളിൽ പ്രഭാഷണങ്ങൾ– ഇതൊക്കെയായിരുന്നു പരിപാടി. ഇതിന്റെയെല്ലാം ഫലമായി നിരക്ഷരതാ നിർമാർജനമെന്നത് ബഹുജനാവശ്യമായി ഉയർന്നുവരുമെന്നും സാക്ഷരതാ പ്രവർത്തനത്തെ ഒരു ബഹുജനപ്രസ്ഥാനമാക്കാൻ ആവശ്യമായ പ്രവർത്തകർ വളർന്നുവരുമെന്നുമായിരുന്നു പ്രതീക്ഷ. പരിണതഫലം പ്രതീക്ഷയെ കവച്ചുവച്ചു.

പോണ്ടിച്ചേരിയെ സമ്പൂർണസാക്ഷരമാക്കാനുള്ള പ്രവർത്തനം നേരത്തെതന്നെ ആരംഭിച്ചിട്ടുണ്ടായിരുന്നു. പോണ്ടിച്ചേരി സയൻസ് ഫോറം ആണ് അതിനു മുൻകയ്യെടുത്തത്. എറണാകുളത്തെ സാക്ഷരതാപ്രവർത്തനം നടക്കുമ്പോൾത്തന്നെ പോണ്ടിച്ചേരി സയൻസ് ഫോറത്തിലെ പ്രവർത്തകർ അതുമായി ബന്ധപ്പെട്ടിരുന്നു. കർണാടകത്തിലെ ദക്ഷിണകന്നടം, ബീജാപ്പൂർ എന്നീ ജില്ലകളിലും മധ്യപ്രദേശിലെ ദുർഗ് ജില്ലയിലും, പശ്ചിമബംഗാളിലെ മിഡ്നാപ്പൂർ, ബർദവാൻ എന്നീ ജില്ലകളിലും അതേപോലെ, ആന്ധ്രപ്രദേശിലെ നെല്ലൂർ, ചിറ്റൂർ, കർണൂൽ, കടപ്പ തുടങ്ങിയ ജില്ലകളിലും എറണാകുളത്തിന്റെ ആവേശമുൾക്കൊണ്ടുകൊണ്ട് 1990–ന്റെ ആദ്യപകുതിയിൽത്തന്നെ സാക്ഷരതാപ്രവർത്തനം ആരംഭിച്ചിരുന്നു. എന്നാൽ ഭാരത ജ്ഞാനവിജ്ഞാന ജാഥയ്ക്കും അതിനുശേഷം 1991 ഫെബ്രുവരിയിൽ എറണാകുളത്തുവച്ചു നടന്ന പത്തുദിവസത്തെ വർക്ക്ഷോപ്പിനും ശേഷമാണ് സാക്ഷരതാഗ്നി അക്ഷരാർഥത്തിൽത്തന്നെ ആളിപ്പടരാൻ തുടങ്ങിയത്. കഴിഞ്ഞ രണ്ടു വർഷത്തിനുള്ളിൽ ഒരുകോടിയോളം ആളുകൾ സാക്ഷരരായിത്തീർന്നിട്ടുണ്ട്. ഇപ്പോൾ ഇന്ത്യയിലാകെ 80–ൽപരം ജില്ലകളിലായി മൂന്നുകോടിയിലധികം പഠിതാക്കൾ സാക്ഷരതാ ക്ലാസുകളിൽ പോകുന്നുണ്ട്. കഴിഞ്ഞ അരനൂറ്റാണ്ടായി ഒരുതരത്തിലുള്ള പുരോഗമനപ്രസ്ഥാനത്തിനും കടന്നുചെല്ലാൻ കഴിയാത്ത, ഒരു തരത്തിലുള്ള സാമൂഹ്യ പരിഷ്കരണ പ്രവർത്തനവും നടന്നിട്ടില്ലാത്ത, ജാതിമതസ്പർധകൾ കൊടികുത്തിവാഴുന്ന, വർധമാനമായ തോതിൽ ജനാധിപത്യം കശാപ്പുചെയ്യപ്പെടുന്ന, അന്ധകാരാവൃതമായ ആര്യാവർത്തത്തിൽ സാക്ഷരത ഒരു പുതിയ വെട്ടം പരത്തുകയാണ്. ഭാരതത്തിലെ ഏറ്റവും ഇരുണ്ട സംസ്ഥാനമായി കരുതുന്ന ബീഹാറിൽപോലും ആറു ജില്ലകളിൽ

സാക്ഷരതാ പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്; മധ്യപ്രദേശിൽ 8 ജില്ല കളിലും.

ഈ രണ്ടു സംസ്ഥാനങ്ങളിലേയും സാക്ഷരതാപ്രവർത്തനത്തിന് ആക്കം കൂട്ടുന്നതിനും പ്രവർത്തകർക്ക് ആവേശവും ആത്മവിശ്വാസവും പകരുന്നതിനും കേരള ശാസ്ത്രസാഹിത്യ പരിഷത്ത് അനന്യമായ സംഭാവന നൽകിയിട്ടുണ്ട്. "ബീമ" (ബീഹാർ – മധ്യപ്രദേശ്) പരിപാടി എന്നപേരിൽ ഇത് അറിയപ്പെടുന്നു. എറണാകുളം ജില്ലയിൽനിന്ന് ആയിരത്തോളം സാക്ഷരതാ പ്രവർത്തകർ ഈ സംസ്ഥാനങ്ങളിൽ രണ്ടാഴ്ചത്തെ പര്യടനം നടത്തുകയുണ്ടായി. അതിനുമുമ്പെ ഈ സംസ്ഥാനങ്ങളിൽ നിന്ന് നൂറ്റിയെഴുപതുപേർ എറണാകുളത്തുവന്ന് സാക്ഷരതാ പ്രവർത്തകരുടെ അതിഥികളായി രണ്ടാഴ്ചക്കാലം ചിലവഴിച്ചു. രണ്ടുപേർ ഒരു വീട്ടിൽ എന്ന തോതിൽ 85 ആതിഥേയ കുടുംബങ്ങളിലാണ് ഇവർ താമസിച്ചത്. കേരളത്തിന്റെ സാമൂഹ്യസാംസ്കാരിക സവിശേഷതകൾ, ശാസ്ത്രസാഹിത്യ പരിഷത്തിന്റെ പ്രവർത്തനരീതി, എറണാകുളം സാക്ഷരതാപരിപാടിയുടെ വിശദാംശങ്ങൾ എന്നിവയൊക്കെ മനസ്സിലാക്കാൻ ഇത് അവർക്ക് അവസരമുണ്ടാക്കികൊടുത്തു. അവരും എറണാകുളത്തെ പ്രവർത്തകരും കൂടിച്ചേർന്ന് 80-തിലധികം ടീമുകൾ രൂപപ്പെടുത്തി. കലാപരിപാടികളിൽ പലതും ഹിന്ദിയിലാക്കി. 12-14 പേർ വീതമുള്ള ടീമുകളിലായി ഇവർ ഈ രണ്ടു സംസ്ഥാനങ്ങളിലെയും മിക്കവാറും എല്ലാ ജില്ലകളിലും സൗഹൃദപര്യടനം നടത്തി. മുറിഞ്ഞ ഹിന്ദിയിലും അതിലേറെ ഹൃദയത്തിന്റെ ഭാഷയിലും അനുഭവങ്ങളും അനുഭാവങ്ങളും പങ്കിട്ടു. സഹകരണത്തിന്റെ പുതിയ മാനങ്ങൾ അവർ സൃഷ്ടിച്ചു. ഈ രണ്ടു സംസ്ഥാനങ്ങളിലെയും ജ്ഞാനവിജ്ഞാന ജാഥകളുടെ വിജയത്തിൽ "ബീമ" പരിപാടി നിസ്സാരമായ പങ്കല്ല വഹിച്ചിട്ടുള്ളത്. ദേശീയ സാക്ഷരതാമിഷൻതന്നെയാണ് ഇതിനുവേണ്ട ധനസഹായവും നൽകിയത്.

1990–ൽ നടന്ന ഭാരത ജ്ഞാനവിജ്ഞാന ജാഥയും അതിനുവേണ്ടിയുള്ള മുന്നൊരുക്കപ്രവർത്തനങ്ങളും ഒരുതരത്തിലുള്ള "ഭാരതമഥനം" തന്നെ ആയിരുന്നു. ലക്ഷക്കണക്കിന് ആളുകൾ അതിൽ പങ്കെടുത്തു. സാക്ഷരതാ ദൂതന്മാരായും സംസ്ഥാന –ജില്ലാ–താലൂക്ക്–ഗ്രാമതലസമിതികളിലെ കൺവീനർമാരായും അംഗങ്ങളായുമൊക്കെ ഈ മഥനത്തിൽനിന്ന് ഉയർന്നുവന്ന സത്തയാണ് ഇന്ന് മിക്ക സംസ്ഥാനങ്ങളിലും ജില്ലാതല സാക്ഷ

രതാപ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നത്. എന്നാൽ, വടക്കെ ഇന്ത്യയിൽ വിശിഷ്യാ യു.പി, രാജസ്ഥാൻ എന്നീ സംസ്ഥാനങ്ങളിൽ അതുണ്ടാക്കിയ അനുരണനം ദുർബലമായിരുന്നു. കാരണം അവിടെ ജനകീയശാസ്ത്രപ്രസ്ഥാനമോ പ്രവർത്തകരോ ഉണ്ടായിരുന്നില്ല എന്നതുതന്നെ. ബീഹാറിലും മധ്യപ്രദേശിലും ചലനം സൃഷ്ടിക്കാൻ സഹായിച്ചത് നേരത്തെ വിവരിച്ച "ബീമ" പ്രവർത്തനമാണ്. പരിമിതമായ തോതിലാണെങ്കിലും എവിടെയെല്ലാം എത്താൻ കഴിഞ്ഞിട്ടുണ്ടോ അവിടെയെല്ലാം ഗംഭീരമായ സ്വീകരണമാണ് ഗ്രാമീണരിൽനിന്ന് ജാഥയ്ക്ക് ലഭിച്ചത്. പഠിക്കാൻ താത്പര്യമില്ലാഞ്ഞിട്ടാണ് അവർ നിരക്ഷരരായി കഴിയുന്നത് എന്ന വാദം ക്രൂരമാണ്. അവരോടുള്ള പ്രാഥമിക നീതിപോലും സമൂഹം പുലർത്തിയിട്ടില്ല എന്നതാണ് വസ്തുത. കേരളത്തിലേതിനേക്കാൾ കൂടുതൽ ആവേശത്തോടെയാണ് അവിടങ്ങളിൽ ആളുകൾ പഠിക്കാൻ വരുന്നത്. ആര്യാവർത്തത്തിൽ സാക്ഷരതാ പ്രസ്ഥാനം ഒരു കാട്ടുതീപോലെ ആളിപ്പടരാനുള്ള സാധ്യതയുണ്ട്. എന്നാൽ ഇന്നത് സാധ്യത മാത്രമാണ്.

ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളെ മൊത്തത്തിൽ മൂന്നുതരത്തിലുള്ളവയായി തിരിക്കാം. തെക്കെ ഇന്ത്യൻ സംസ്ഥാനങ്ങൾ, പശ്ചിമബംഗാൾ, ഗുജറാത്ത് എന്നിവയാണ് ആദ്യത്തേതിൽ പെട്ടത്. ഇന്നത്തെ പോക്കുവച്ചു നോക്കുകയാണെങ്കിൽ 1995 ആകുമ്പോഴേക്കും അവയെല്ലാം പൂർണസാക്ഷരങ്ങൾ– അതായത് സാക്ഷരത 80-85 ശതമാനത്തിൽ കൂടു തൽ –ആയിത്തീരുമെന്ന് കരുതാം. മഹാരാഷ്ട്ര, ഒറീസ്സ, മണിപ്പൂർ, ഹിമാചൽ പ്രദേശ് തുടങ്ങിയ ഏതാനും സംസ്ഥാനങ്ങൾ 1996-97 ആകുമ്പോഴേക്കും പൂർണസാക്ഷരതാപദവി കൈവരിച്ചേക്കും. രണ്ടാമത്തെ ഗ്രൂപ്പിൽപെട്ടവയാണിവ. എന്നാൽ മധ്യപ്രദേശ്, ബീഹാർ, യു.പി, രാജസ്ഥാൻ, ഹരിയാന, പഞ്ചാബ്, അരുണാചൽ പ്രദേശ് തുടങ്ങിയ സംസ്ഥാനങ്ങൾ– ഇന്ത്യയിലെ 40 ശതമാനത്തിലധികം ജനങ്ങൾ അധിവസിക്കുന്ന സംസ്ഥാനങ്ങൾ– ഇന്നത്തെ നിലയിൽ പോയാൽ ഈ നൂറ്റാണ്ട് അവസാനിക്കുമ്പോഴും പിന്നോക്കാവസ്ഥയിൽത്തന്നെ നിൽക്കുന്നതാണ്. അതിനാൽ ഇവിടങ്ങളിലെ സാക്ഷരതാപ്രവർത്തനത്തിന്റെ ആക്കംകൂട്ടുന്നതിനായി 1992–ൽ ഒരു പ്രത്യേക പരിപാടി ആസൂത്രണം ചെയ്തിട്ടുണ്ട്. രണ്ടാം ഭാരത ജ്ഞാനവിജ്ഞാന ജാഥ. ഒക്ടോബർ 2 – നവമ്പർ 14 ആണ് ജാഥയുടെ കാലാവധി.

സാക്ഷരതാപ്രവർത്തനത്തിന്റെ പരോക്ഷഫലങ്ങൾ പ്രത്യക്ഷഫലത്തിന്റെ അത്രതന്നെ പ്രധാനമാണ്. അക്ഷരജ്ഞാനത്തിന്റെ ദൈനംദിന ഉപയോഗം എത്ര പരിമിതമായിക്കൊള്ളട്ടെ, നവസാക്ഷരർ ഒരു പുതിയ ആത്മവിശ്വാസം കൈവരിക്കുന്നതായി കാണാം. അവരെ പഠിപ്പിച്ച ഇൻസ്ട്രക്ടർമാരിലും ഈ ഭാവപ്പകർച്ച കാണാം. വളരെ അഭിലഷണീയമായ ഒന്നാണ് വിധിബോധത്തിൽനിന്ന് ആത്മവിശ്വാസത്തിലേക്കുള്ള ഈ പരിവർത്തനം. പ്രാഥമിക വിദ്യാഭ്യാസത്തിൽ സാക്ഷരതാ പ്രവർത്തനം ചെലുത്തുന്ന സ്വാധീനമാണ് മറ്റൊന്ന്. പ്രൈമറി സ്കൂളുകളിൽ എൻറോൾമെന്റിൽ ഉണ്ടാവുന്ന വർധനവാണ് ആദ്യത്തെ പ്രകടമായ ഫലം. മിക്കവാറും എല്ലാ ജില്ലകളിലും ഇത് റിപ്പോർട്ട് ചെയ്യുന്നുണ്ട്. ഇതിനായി പ്രത്യേക ക്യാമ്പയിനൊന്നും നടത്തിയിട്ടില്ല. മാതാപിതാക്കളുടെ ബോധനിലവാരത്തിൽവന്ന വ്യത്യാസംകൊണ്ടു മാത്രമാണിത്. എന്നാൽ കുട്ടികളുടെ താത്പര്യം നിലനിർത്തണമെങ്കിൽ അധ്യയനം കൂടുതൽ അർഥവത്തും രസകരവും ആകേണ്ടിയിരിക്കുന്നു. അതിനുള്ള ശ്രമങ്ങളും നടക്കുന്നുണ്ട്. സാക്ഷരതാ ക്യാമ്പയിൻ നടന്ന മിക്ക ജില്ലകളിലും പ്രൈമറി ക്ലാസ്സുകളിലെ എൻറോൾമെന്റ് 25% മുതൽ 80% വരെ വർധിച്ചതായി റിപ്പോർട്ടുണ്ട്. അധ്യാപകർ, ക്ലാസ് മുറികൾ, സ്കൂളുകൾ, എന്നിവയുടെയെല്ലാം എണ്ണം ഗണ്യമായി വർധിപ്പിക്കേണ്ട അവസ്ഥ അവിടെ എത്തിയിട്ടുണ്ട്. പ്രൈമറി വിദ്യാഭ്യാസം വിപുലപ്പെടുത്തുക, മെച്ചപ്പെടുത്തുക എന്നത് സമൂഹത്തിന്റെ ഒരു ഡിമാന്റായി, ശക്തമായ ഒരു ഡിമാന്റായി ഉയർന്നുവരാൻ തുടങ്ങിയിട്ടുണ്ട്. അത് മാത്രമല്ല, വേറെയും ഡിമാന്റുകൾ ഉയർന്നുവരുന്നതാണ്. ശുദ്ധമായ കുടിവെള്ളം, ആവാസയോഗ്യമായ ഭവനം, വൃത്തിയായ പരിസരം, തൃപ്തികരമായ ആരോഗ്യസേവനം, ഭരണത്തിലും വികസനപ്രവർത്തനത്തിലും അർഹമായ പങ്കാളിത്തം..... എന്നിങ്ങനെ പല ഡിമാന്റുകളും. ഏതു തരത്തിലുള്ള ഒരു പുത്തൻ ഇന്ത്യൻ സമൂഹം കെട്ടിപ്പടുക്കാനുള്ള സ്വാതന്ത്ര്യത്തിനുവേണ്ടിയാണോ നാം ബ്രിട്ടീഷുകാരിൽനിന്ന് മോചനം നേടിയത്, എന്തൊരു സ്വപ്നമാണോ കഴിഞ്ഞ 45 കൊല്ലമായി സാക്ഷാത്കരിക്കപ്പെടാതെ നിലകൊള്ളുന്നത് ആ സമൂഹത്തിനുവേണ്ടിയുള്ള, ആ സ്വപ്നസാക്ഷാത്കാരത്തിനുവേണ്ടിയുള്ള, ഒരു പുതിയ മുന്നേറ്റമാണിവിടെ കാണുന്നത്. "ജ്ഞാനവിജ്ഞാന പ്രസ്ഥാനം" ഒരുതരത്തിലുള്ള രണ്ടാം സ്വാതന്ത്ര്യസമരമാണ്. നിരക്ഷരത നിർമാർജനം ചെയ്യുന്നതിനുവേണ്ടി മാത്രമു

ള്ളതല്ല, മേൽക്കൊടുത്ത മിനിമം ആവശ്യങ്ങൾ എല്ലാവർക്കും ലഭ്യമാക്കാനും, ജനാധിപത്യത്തെ കൂടുതൽ അർഥവത്തും സർഗാത്മകവും ജനപങ്കാളിത്തത്തോടുകൂടിയതും ആക്കാനും വേണ്ടിയുള്ള സമരം കൂടിയാണിത്.

നിരക്ഷരതാ നിർമാർജന പ്രസ്ഥാനം ഒരു നവഭാരത നിർമാണ പ്രസ്ഥാനമായി ഉയരണമെങ്കിൽ ആദ്യമേതന്നെ രണ്ടു കാര്യങ്ങൾ ഉറപ്പുവരുത്തിയേ ഒക്കൂ; ഒന്നാമതായി കൊല്ലം തോറും പുതിയ നിരക്ഷരർ സൃഷ്ടിക്കപ്പെടരുത്. അതായത് പ്രൈമറി വിദ്യാഭ്യാസം അക്ഷരാർഥത്തിൽത്തന്നെ സാർവത്രികമാകണം. ഒന്നാംക്ലാസിൽ ചേർന്നാൽ മാത്രംപോരാ, ഏഴാംക്ലാസുവരെ സ്കൂളിൽപോയാൽ മാത്രംപോരാ, എല്ലാവരും ഒരു നിശ്ചിത, മിനിമം അധ്യയന നിലവാരമെങ്കിലും കൈവരിക്കുകയും വേണം. രണ്ടാമതായി, പുതുതായി അക്ഷരജ്ഞാനം നേടിയവർ അത് നഷ്ടപ്പെടാതെ സൂക്ഷിക്കണം. ആദ്യഘട്ട സാക്ഷരതാ ക്ലാസുകളിലൂടെ അവർക്കു കിട്ടിയ സാക്ഷരത ദുർബലമാണെന്ന് നാം നേരത്തെ കണ്ടല്ലോ. പരസഹായം കൂടാതെ തങ്ങളുടെ അധ്യയനം തുടരാൻ കഴിയുന്ന നിലവാരത്തിലേക്ക് അവരെ ഉയർത്തണം. ഇതിനെ രണ്ടാംഘട്ട സാക്ഷരത എന്നോ, തുടർസാക്ഷരത എന്നോ വിളിക്കാം. ഇത്തരത്തിൽ സാക്ഷരത ഉറച്ചവർക്കേ അക്ഷരജ്ഞാനം ആയുഷ്കാലം മുഴുവൻ പഠിച്ചുകൊണ്ടിരിക്കുന്നതിനുള്ള ഒരു ഉപാധിയായിത്തീരുകയുള്ളു. എല്ലാ അഭ്യസ്തവിദ്യരും ഏറിയതോ കുറഞ്ഞതോ ആയ തോതിൽ തങ്ങളുടെ ആയുഷ്കാലം മുഴുവൻ എന്തെങ്കിലും പഠിക്കുന്നുണ്ട്.

# തുടർ സാക്ഷരത
# എന്തിന്? എന്ത്?

സാക്ഷരതാ ക്യാമ്പെയിനെ തുടർന്ന് തുടർസാക്ഷരതയുടേതായ രണ്ടാംഘട്ടത്തിന്റെ ആവശ്യം ഇതിനകം വ്യക്തമായിരിക്കും. കേരളത്തിലെന്നപോലെ എല്ലായിടത്തും ആദ്യഘട്ടസാക്ഷരതാ ക്യാമ്പെയിൻ കഴിയുമ്പോൾ ഉണ്ടാകുന്ന അവസ്ഥ സങ്കീർണമായ ഒന്നാണ്. "നിരക്ഷരർ" എന്ന ഒരൊറ്റ തരമേ തുടക്കത്തിൽ ഉണ്ടായിരുന്നുള്ളു. ഇപ്പോഴൊ? വ്യത്യസ്ത സമീപനങ്ങൾ ആവശ്യമാകുന്ന നിരവധി ഗ്രൂപ്പുകളുണ്ട്.

a) മൂന്നു പാഠാവലികളും പൂർത്തിയാക്കി മൂല്യനിർണയം കഴിഞ്ഞവർ. ദേശീയ സാക്ഷരതാ മിഷൻ നിർദേശിച്ച നിലവാരമെത്തിയ ഇവർ പഠിതാക്കളിലെ മുൻനിരക്കാരാണ്. 1990 –ൽതന്നെ അവർ ഈ നിലവാരം കൈവരിച്ചു കാണും. ഇവരുടെ എണ്ണം അത്ര വലുതായിരിക്കില്ല. മൊത്തത്തിന്റെ 40-50 ശതമാനം വരുമായിരിക്കാം. ഇവർ പ്രധാനമായും നേരത്തെ സ്കൂളുകളിൽനിന്നു കൊഴിഞ്ഞുപോയവരും വേഗം പഠിക്കാൻ കഴിവുള്ളവരും ആയിരിക്കും. ഇവരിൽ നല്ലൊരുശതമാനത്തിന് തുടർന്നു പഠിക്കാൻ താത്പര്യവുമുണ്ടായിരിക്കും.

b) മൂന്നാം പാഠാവലി പൂർത്തിയായെങ്കിലും മൂല്യനിർണയ നിലവാരം എത്താത്ത നല്ലൊരു ശതമാനം കാണും. അതുപോലെ രണ്ടാം പാഠാവലിയുടെയും മൂന്നാം പാഠാവലിയുടെയും ഇടയ്ക്ക് കൊഴിഞ്ഞുപോയവരും കാണും. ഇവരെ അർധസാക്ഷരർ എന്നു വിളിക്കാം.

c) ഒന്നാം പാഠാവലി തന്നെ മുഴുമിപ്പിക്കാത്തവരും തീരെ ക്ലാസിൽ വരാത്തവരും ആണ് മൂന്നാമത്തെ വിഭാഗം. ഇവരെ നിരക്ഷരരായിത്തന്നെ കണക്കാക്കണം. ക്ലാസിൽ

തീരെ വരാത്തവരിൽ ഭൂരിപക്ഷവും ആദിവാസി, മത്സ്യ ത്തൊഴിലാളി എന്നീ വിഭാഗങ്ങളിൽ പെട്ടവരായിരിക്കും.

ഇവരെല്ലാംതന്നെ തുടർവിദ്യാഭ്യാസത്തിന്റെ പരിധിയിൽ വരേണ്ടതുണ്ട്. ഇതിൽത്തന്നെ വിവിധ പ്രായപരിധിയിൽപ്പെട്ട വർ കാണും. 6-9 പ്രായപരിധിയിൽപെട്ടവരെ-ഭാഗ്യത്തിനു കേര ളത്തിൽ ഇവരുടെ എണ്ണം വളരെ കുറവേ കാണൂ- നിർബന്ധ മായും സ്കൂളിൽ പറഞ്ഞയക്കാൻ ശ്രമിക്കണം. 9-15 പ്രായപരിധി യിൽപെട്ടവർക്കാകട്ടെ മറ്റുള്ളവരിൽനിന്ന് വ്യത്യസ്തമായ "അനൗ പചാരിക വിദ്യാഭ്യാസം" ആണ് നൽകേണ്ടത്. പരിമിതമായ തോതിലേ കേരളത്തിൽ ഇതും ആവശ്യമായി വരൂ. പതിനഞ്ചു വയസ്സിനു മുകളിലുള്ളവരായിരിക്കും ഇവിടത്തെ നിരക്ഷരരിൽ ബഹുഭൂരിപക്ഷവും.

അവരുടെ താത്പര്യങ്ങൾ ഏതാണ്ട് താഴെ കൊടുത്ത വിധത്തിൽ ക്രോഡീകരിക്കാം:

- ദൈനംദിന ജീവിതത്തിൽ പരസഹായം കൂടാതെ അക്ഷര ജ്ഞാനവും അക്കജ്ഞാനവും ഉപയോഗിക്കാൻ കഴിയുക.
- സാക്ഷരതാ നിലവാരം ഉയർത്തുകയും, വായനാശീലം വളർത്തുകയും ചെയ്ത് "നവസാക്ഷരർ" എന്ന സ്ഥാനത്തു നിന്നു പുതിയ വായനക്കാർ എന്ന നിലയിലേക്ക് ഉയരുക.
- രാഷ്ട്രീയ, സാമ്പത്തിക, സാമൂഹ്യകാര്യങ്ങളിൽ സ്വന്തമായി അഭിപ്രായം രൂപീകരിക്കാൻ കഴിയുമാറാക്കുക.
- തങ്ങളുടെ ആസന്നപരിസ്ഥിതിക്കപ്പുറം കാണാനും കൂടു തൽ സമഗ്രമായ ലോകവീക്ഷണം നേടാനും കഴിയുമാ റാകുക.
- നക്കാപിച്ച സഹായങ്ങളുടെ ഉപഭോക്താക്കൾ എന്ന നില മാറി വികസന പ്രവർത്തനങ്ങളിൽ നേരിട്ട് പങ്കെടുക്കു മാറാകുക.
- ശാസ്ത്രീയബോധം വളർത്തുക.
- കൂടുതൽ വരുമാനമുണ്ടാക്കുന്നതിനു സഹായിക്കുന്ന തരത്തിൽ സാങ്കേതിക കഴിവുകൾ വികസിപ്പിക്കുക.

ഇതിനുതകുന്ന ഒരു തുടർസാക്ഷരതാപദ്ധതിയുടെ ഘട കങ്ങൾ താഴെകൊടുക്കുന്നവയായിരിക്കും.

i. 'c' വിഭാഗത്തിൽപെട്ട നിരക്ഷരർക്ക് പ്രൈമർ 1–ൽനിന്ന് ആരംഭിക്കുന്ന സാക്ഷരതാ ക്ലാസുകൾ.

ii. 'a','b' വിഭാഗങ്ങൾക്ക് പ്രൈമർ–3 ഉപയോഗിച്ചുകൊണ്ടുള്ള പരിഹാര ബോധനം. 'a' ഗ്രൂപ്പിൽപെട്ടവർതന്നെ ഇതിനകം അർധസാക്ഷരതയിലേക്ക് വഴുതിവീണു കാണും. അവരെയും 'b' ഗ്രൂപ്പിൽ പെട്ടവരെയും വീണ്ടും NLM നിലവാരത്തിലേക്കെത്തിക്കേണ്ടിയിരിക്കുന്നു.

iii. ഇങ്ങനെ നേടിയ സാക്ഷരത സ്ഥിരമാകും എന്ന് ഉറപ്പുവരുത്തുക. നിരക്ഷരതയിൽ നിന്നെന്നപോലെ ഇൻസ്ട്രക്ടർമാരിൽനിന്നും പഠിതാക്കൾ മോചിതരാകണം. തന്നത്താൻ വായിക്കാനും പഠിക്കാനുമുള്ള കഴിവ് അവർക്കുണ്ടാവണം. സ്ഥിരീകരണ ഘട്ടമെന്നു വേണമെങ്കിൽ ഇതിനെ വിളിക്കാം. ഇതിനായി ഒന്നോ രണ്ടോ തുടർസാക്ഷരതാപ്രൈമറുകൾ ആവശ്യമായി വരും.

iv. ഇങ്ങനെ കിട്ടുന്ന കഴിവ് പഠിതാക്കൾ സ്വമേധയാ അവരുടെ വിവിധ സാഹചര്യങ്ങളിൽ പ്രയോഗിച്ചു എന്നു വരില്ല. അതിനും പരിശീലനം നൽകേണ്ടി വരും. ഇതിനായി ഒട്ടേറെ പുത്തൻ പരിപാടികൾ ആസൂത്രണം ചെയ്യണം. പലതും പതി വുപടിയുള്ള ക്ലാസുകളായിരിക്കില്ല. ഒരുതരത്തിലുള്ള പുറം പഠനം ആയിരിക്കണമിത്. ഇതിനായുള്ള തന്ത്രങ്ങൾ ആവിഷ് ക്കരിക്കേണ്ടിയിരിക്കുന്നു.

ഒരു ആജീവനാന്ത വിദ്യാഭ്യാസത്തിന്റെ തുടക്കമായി ഒരു നിലയ്ക്ക് ഇതിനെ കണക്കാക്കാം. റേഡിയോ, ടെലിവിഷൻ, പത്രങ്ങൾ തുടങ്ങിയവയെല്ലാം ഇതിൽ ഉപകരിക്കുന്നതാണ്. പ്രത്യേകമായി ഡിസൈൻ ചെയ്ത വൃത്താന്തപത്രം ഇതിൽ പ്രധാനമായ ഒരു ഇനമാണ്.

നവസാക്ഷരർക്കായി ഗ്രേഡ് ചെയ്തു തയ്യാറാക്കുന്ന പുസ്തകങ്ങളും പ്രധാനങ്ങളാണ്.

സാക്ഷരതാ ഘട്ടത്തിലെന്നപോലെ അനുകൂലമായ സാമൂഹ്യാന്തരീക്ഷം സൃഷ്ടിച്ചുകൊണ്ടല്ലാതെ തുടർ സാക്ഷരതാ ഘട്ടവും വിജയിക്കുന്നതല്ല. മുഴുവൻ സമൂഹത്തിന്റെയും പങ്കാളിത്തം ഉറപ്പുവരുത്തണം. നിരക്ഷരതാനിർമാർജനം മാത്രമായിരിക്കില്ല അവരുടെ മുമ്പിലുള്ള അജണ്ട. സാർവത്രികവും ഫലപ്രദവുമായ പ്രൈമറിവിദ്യാഭ്യാസം നിശ്ചയമായും ഒരു ആവശ്യമായി

ഉയരണം. അതിനുള്ള പദ്ധതികൾ ആവിഷ്ക്കരിക്കണം. ഇല്ലെങ്കിൽ നിരക്ഷരത വീണ്ടും തലപൊക്കും. സ്ത്രീകൾ അനുഭവിക്കുന്ന പ്രത്യേക കഷ്ടപ്പാടുകൾ ദൂരീകരിച്ച് യഥാർത്ഥമായ സ്ത്രീ–പുരുഷ സമത്വം കൈവരിക്കാനുള്ള പദ്ധതികളും ആവിഷ്കരിക്കണം. ശുദ്ധമായ കുടിവെള്ളം, കക്കൂസ്, പരിസരശുചീകരണം, രോഗപ്രതിരോധ കുത്തിവയ്പ് എന്നുതുടങ്ങി മറ്റൊട്ടേറെ കാര്യങ്ങളും സമൂഹത്തിന്റെ അജണ്ടയിൽ വരേണ്ടതാണ്.

പഠിതാക്കളിൽ ചുരുക്കം ചിലർ പ്രത്യേകിച്ച് ചെറുപ്പക്കാർ, ഔപചാരിക വിദ്യാഭ്യാസം തുടരാൻ ആഗ്രഹിച്ചേക്കാം. അവർ നാലിലോ, അഞ്ചിലോ ചേരുകയും മുകളിലോട്ട് പഠിക്കുകയും ചെയ്തേക്കാം. മറ്റുചിലർ, തൊഴിൽവിദ്യാഭ്യാസത്തിനും, ഇനിയും ചിലർ, കറസ്പോണ്ടൻസ് കോഴ്സുകൾക്കും ആഗ്രഹം പ്രകടിപ്പിച്ചേക്കാം. കഴിവതും ഇതിനെല്ലാം സൗകര്യമുണ്ടാക്കണം.

ആദ്യം സാക്ഷരതാ ക്യാമ്പെയിൻ, പിന്നീട് തുടർസാക്ഷരതാപ്രവർത്തനം ഇതായിരുന്നു അടുത്തകാലംവരെ അംഗീകരിച്ചിരുന്ന മാതൃക. എന്നാൽ ഈ രണ്ടു ഘട്ടങ്ങളെ ഇങ്ങനെ വേർതിരിക്കരുതെന്നും ഒന്നു മറ്റൊന്നിന്റെ സ്വാഭാവിക പരിണാമം മാത്രമാണെന്നും ഇന്ന് അംഗീകരിക്കപ്പെടുന്നു.

ഒരുപ്രദേശത്ത് സമ്പൂർണസാക്ഷരതാ ക്യാമ്പെയിൻ ആരംഭിച്ചുകഴിഞ്ഞാൽ, ഒരേ സമയത്തുതന്നെ എല്ലായിടത്തും ആരംഭിച്ചുവെങ്കിലും എല്ലാവരും ഒരേ വേഗത്തിലല്ല പഠിക്കുന്നത് എന്നതിനാൽ ഏതാനും മാസങ്ങൾക്കുള്ളിൽ വിവിധ നിലവാരത്തിലെത്തിയ പഠിതാക്കളുടെ ഒരു സ്പെക്ട്രംതന്നെ ഉണ്ടായിവരും. നന്നെ ചെറുതല്ലാത്ത ഒരു ശതമാനം ആളുകൾ വളരെ നേരത്തെ തന്നെ പ്രൈമർ 3-ഉം, തീർത്ത് അടുത്ത ഘട്ടത്തിലേക്ക് പ്രവേശിക്കാറായിരിക്കും. മറ്റുള്ളവരെല്ലാം ഒപ്പം എത്തട്ടെ എന്നുകരുതി കാത്തിരിക്കുന്നത് ശരിയല്ല. പ്രാഥമിക സാക്ഷരത നേടിയ ഇവർ തുടർസാക്ഷരതാ ഘട്ടത്തിലേക്ക് നീങ്ങണം. ഇവർ ക്രമത്തിൽ ഇൻസ്ട്രക്ടറുടെ മേലുള്ള ആശ്രിതത്വം കൈവെടിഞ്ഞ് സ്വയം പഠിക്കാൻ കഴിവുള്ള നിലവാരത്തിലേക്ക് ഉയരുന്നതാണ്. അതോടെ ഘടനാബദ്ധമായ പഠനം സ്വതന്ത്ര പഠനത്തിന് വഴി മാറിക്കൊടുക്കുന്നു. എന്നാൽ, ഘടനാബദ്ധമായ സാക്ഷരതാ പരിപാടി തുടരും–ബഹുഭൂരിപക്ഷം പേരും സ്വതന്ത്ര പഠനത്തിനു കഴിവുള്ളവരായിത്തീരുന്നതുവരെ. ഈ ഘട്ടത്തിൽ അവർക്കുണ്ടായിരിക്കേണ്ട ഭാഷാനിലവാരവും അക്കജ്ഞാന

നിലവാരവും എന്തായിരിക്കണമെന്നതിന്റെ ഒരു ഏകദേശ ധാരണ താഴെ കൊടുക്കുന്നു.

### ഭാഷാ നിലവാരം

1. വായന

1.1 കൂട്ടക്ഷരങ്ങളുള്ള വാചകങ്ങൾ സുഖമായി വായിക്കാറാകണം. പോസ്റ്ററുകൾ, ബോർഡുകൾ, കോമിക്പുസ്തകങ്ങൾ, ചെറുപുസ്തകങ്ങൾ മുതലായവ പ്രയാസമെന്യേ വായിക്കാൻ കഴിയണം.

1.2 ചാർട്ടുകൾ, മാപ്പുകൾ, തുടങ്ങിയവ വായിക്കാൻ കഴിയണം.

1.3 നല്ല കൈയക്ഷരത്തിൽ എഴുതിയ കത്തുകളും, സന്ദേശങ്ങളും വായിക്കാൻ കഴിയണം.

1.4 നവസാക്ഷരർക്കായുള്ള വർത്തമാനപത്രങ്ങളും, മാസികകളും വായിക്കാൻ കഴിയണം.

2. എഴുത്ത്

2.1 വിരാമ ചിഹ്നം, ചോദ്യചിഹ്നം തുടങ്ങിയ ലളിതചിഹ്നങ്ങളോടുകൂടിയും വാക്കുകൾക്കിടയിൽ ശരിയായ വിടവോടുകൂടിയും വരികൾ വളയാതെയും കേട്ടെഴുത്ത് എഴുതുക.

2.2 ലളിതവും വിവരണാത്മകവുമായ കത്തുകൾ എഴു തുക.

2.3 ലളിതമായ അപേക്ഷകൾ എഴുതുക, ബാങ്ക് കടം, മണിഓർഡർ തുടങ്ങിയവയ്ക്ക് ആവശ്യമായ ഫോറങ്ങൾ പൂരിപ്പിക്കാൻ കഴിയണം.

3. വായിച്ചു മനസ്സിലാക്കൽ

3.1 പുസ്തകത്തിലെ പ്രധാന ആശയങ്ങൾ ഏവ? അവ തമ്മിലുള്ള ബന്ധങ്ങൾ എന്ത്? എന്നിവ മനസ്സിലാക്കുക, അനുമാനം നടത്തുക.

4. പദസഞ്ചയം

4.1 ആരോഗ്യം, കൃഷി, മൃഗപരിപാലനം, കൈത്തൊഴിലുകൾ തുടങ്ങിയ രംഗങ്ങളിൽ ഉപയോഗിക്കുന്ന പദങ്ങളും,

സാങ്കേതിക ഗ്രാമ്യപദങ്ങളും വേർതിരിച്ചറിയുക, പ്രയോഗിക്കുക.

തുടർസാക്ഷരതാ ക്ലാസുകളിൽനിന്ന് അവർക്ക് ലഭിക്കേണ്ട മിനിമം അറിവുകൾ എന്തൊക്കെ എന്നു ചോദിച്ചാൽ പറയാൻ വിഷമിക്കും. നിരവധി മേഖലകൾ ഉണ്ട്. ആരോഗ്യം, പരിസ്ഥിതി, വികസനം, ദേശീയോദ്ഗ്രഥനം, സ്ത്രീസമത്വം, കുടുംബാസൂത്രണം, ശാസ്ത്രബോധം, സമ്പദ്‌വ്യവസ്ഥയും അതിൽ പ്രസ്തുത വ്യക്തിക്കുള്ള സ്ഥാനവും, സ്വാശ്രയത്വം, നിയമജ്ഞാനം.... എന്നിങ്ങനെ പോകുന്നു അത്.

**അക്കജ്ഞാനം**

*1. അക്കങ്ങൾ*

1.1 100 മുതൽ 1000 വരെയുള്ള സംഖ്യകൾ എഴുതാൻ കഴിയണം.

1.2 3 സ്ഥാനമുള്ള സംഖ്യകൾ ഓരോ സ്ഥാനത്തിന്റെയും മൂല്യം എന്തെന്നു മനസ്സിലാക്കുന്നു.

*2. പൂർണസംഖ്യകൾ ഉപയോഗിച്ചുള്ള ചതുഷ്ക്രിയകൾ*

2.1 രണ്ടും മൂന്നും സ്ഥാനങ്ങളുള്ള സംഖ്യകൾ കൂട്ടുന്നു.

2.2 രണ്ടുംമൂന്നും സ്ഥാനങ്ങളുള്ള സംഖ്യകൾ കുറയ്ക്കൽ, ഇടതുഭാഗത്തുനിന്ന് കടമെടുത്തുകൊണ്ട്.

2.3 കൂട്ടലും, കുറയ്ക്കലും അടങ്ങുന്ന ദൈനംദിനപ്രശ്നങ്ങളിൽ ചിലത് നിർധരിക്കുന്നു.

2.4 ഗുണനമെന്നത് ആവർത്തിച്ച കൂട്ടലാണെന്ന് മനസ്സിലാക്കുന്നു.

2.5 2 മുതൽ 10 വരെയുള്ള പെരുക്കപട്ടിക ഹൃദിസ്ഥമാക്കുന്നു.

2.6 മൂന്നു സ്ഥാനമുള്ള സംഖ്യകളെ 10-ൽ കുറഞ്ഞ സംഖ്യകൾകൊണ്ടു ഹരിക്കുന്നു- ശിഷ്ടം ഉണ്ടാകും.

*3. ദൈനംദിന ജീവിതവുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ*

i. പണം

3.1.1 സാധനം വാങ്ങുന്നതുമായി ബന്ധപ്പെട്ട ലഘുകണക്കുകൾ.

3.1.2 അങ്കഗണിത പ്രക്രിയകൾ ഉപയോഗിച്ച് ലളിതങ്ങളായ ദൈനംദിന പ്രശ്നങ്ങളുടെ നിർധാരണം.

ii. നീളം

3.2.1 മീറ്ററും സെന്റീമീറ്ററും തമ്മിലുള്ള ബന്ധം.

3.2.2 പരിചിത വസ്തുക്കളുടെ നീളം മീറ്ററിലും സെന്റീമീറ്ററിലും മതിക്കുക.

iii. ഭാരം

3.3.1 ഗ്രാം, കിലോഗ്രാം, ക്വിന്റൽ എന്നിവ തമ്മിലുള്ള ബന്ധം. ഒന്നിനെ മറ്റൊന്നാക്കിമാറ്റൽ

3.3.2 ദൈനംദിന ജീവിതത്തിൽ ഭാരവുമായി ബന്ധപ്പെട്ട ലളിതപ്രശ്നങ്ങൾ. ചതുഷ്ക്രിയകളിൽ ഒന്നുമാത്രം, യൂണിറ്റ് പരിവർത്തനം ആകാം.

iv. വ്യാപ്തം

3.4.1 ലിറ്ററും മില്ലിലിറ്ററും തമ്മിലുള്ള ബന്ധം.

3.4.2 രണ്ടോ മൂന്നോ അളവുകൾ കൂട്ടി തുകയെ ലിറ്ററിലും, മില്ലിലിറ്ററിലുമായി പറയുക.

3.4.3 ചതുരാകൃതിയിലുള്ള സ്ഥലങ്ങളുടെ വിസ്തീർണം കണക്കാക്കൽ.

v. സമയം

3.5.1 കലണ്ടർ വായിച്ചു മനസ്സിലാക്കുന്നു.

*4. ഭിന്നങ്ങൾ*

4.1 ഭിന്നം എന്നത് പൂർണത്തിന്റെ ഭാഗമാണ് എന്ന സങ്കൽപം മനസ്സിലാക്കിക്കൊടുക്കുന്നു.

*5. ദശാംശം*

5.1 പണം, ഭാരം, നീളം, വ്യാപ്തം എന്നിവ ദശാംശ സമ്പ്രദായത്തിൽ എഴുതുന്നു.

നേരത്തെ പറഞ്ഞപോലെ ഈ മാനദണ്ഡങ്ങൾ ഒരു ഏകദേശ ധാരണയ്ക്കു മാത്രമേ ഉതകൂ.

# എങ്ങനെ തുടങ്ങാം?

കേരളത്തിന്റെ സാക്ഷരതാപ്രവർത്തനത്തിന്റെ ആദ്യഘട്ടം കഴിഞ്ഞിട്ട് ഒരു കൊല്ലത്തിലധികമായി. ഇതിനകം ഏറ്റവും നല്ല പഠിതാക്കളുംകൂടി അവർ പഠിച്ച അക്ഷരങ്ങളിൽ നല്ലൊരു ഭാഗം മറന്നിരിക്കും. അതിനാൽ തുടർസാക്ഷരതയുടെ തുടക്കം ഘടനാബദ്ധമായ സാക്ഷരതയിൽനിന്നുതന്നെ വേണ്ടിവരും. 1991 ഒക്ടോബറിൽ തുടർസാക്ഷരതാപദ്ധതി ഔദ്യോഗികമായി ആരംഭിച്ചെങ്കിലും വളരെ കുറച്ചു ക്ലാസുകൾ മാത്രമേ ആരംഭിച്ചിട്ടുള്ളു. പഴയ ഇൻസ്ട്രക്ടർമാരെയും അവരുടെ പഠിതാക്കളെയും തമ്മിൽ ബന്ധിപ്പിക്കേണ്ടിയിരിക്കുന്നു. വിവിധ നിലവാരത്തിൽ എത്തിനിൽക്കുന്ന പഠിതാക്കൾക്ക് പ്രൈമർ-3 ഉപയോഗിച്ച് ഒരേസമയം എങ്ങനെ പരിഹാരബോധനം നൽകാമെന്നതിന്റെ ചില ഉദാഹരണങ്ങൾ അന്യത്ര കൊടുത്തിട്ടുണ്ട്.

1992 ജനുവരിയിലാണ് കേരളത്തിന്റെ തുടർസാക്ഷരതാ പദ്ധതിക്ക് ദേശീയ സാക്ഷരതാമിഷൻ അനുവാദം നൽകിയത്. ആകെ $4\frac{1}{2}$ കോടി രൂപയാണ് അംഗീകരിച്ചത്. അതിന്റെ $\frac{1}{3}$ ഭാഗം സംസ്ഥാനഗവൺമെന്റ് വഹിക്കണം. സാക്ഷരത ഒന്നാംഘട്ടത്തിൽനിന്നു മിച്ചംവന്ന ഏകദേശം 86 ലക്ഷം രൂപയ്ക്കും UNICEF സഹായത്തിൽ മിച്ചംവന്ന ഏകദേശം 60 ലക്ഷം രൂപയ്ക്കും പുറമെയാണിത്. സംസ്ഥാനഗവൺമെന്റ് സമർപ്പിച്ച പദ്ധതിയുടെ സംക്ഷിപ്തരൂപം അനുബന്ധമായി കൊടുത്തിട്ടുണ്ട്. തുടർസാക്ഷരതാ പ്രവർത്തനത്തെ ഘടനാബദ്ധമായ ഒന്നായി കാണുമ്പോൾ ഘടനയും(രൂപവും) പ്രവർത്തനവും (ഉള്ളടക്കം) ഒരേപോലെ പരിഗണിക്കേണ്ടതുണ്ട്. സാക്ഷരതാ ഘട്ട പ്രവർത്തനത്തിന്റെ ഘടനയുടെ സവിശേഷത എന്തായിരുന്നു? മുഖ്യശക്തി സന്നദ്ധപ്രവർത്തകരുടേതായിരുന്നു എന്നതാണ്. KRP-മാർ RP-മാർ, MT-മാർ ഇൻസ്ട്രക്ടർമാർ എന്നിവരെല്ലാം സന്നദ്ധപ്രവർത്തകരായിരുന്നു. യാത്രക്കൂലി മാത്രമായിരുന്നു അവർ പണ

മായി കൈപ്പറ്റിയിരുന്നത്. അതുതന്നെ അവർ യഥാർഥത്തിൽ ചെലവാക്കിയതിനേക്കാൾ കൂടുതലായിരുന്നില്ല. പലപ്പോഴും കുറവായിരുന്നു. പരമ്പരാഗതമായ TA-DA വലയത്തിൽ അവർ പെട്ടിരുന്നില്ല. വാർഡുമുതൽ മേലോട്ടുള്ള കമ്മിറ്റികളിലെ കൺവീനർമാരുടെയും മറ്റു പ്രവർത്തകരുടെയും സ്ഥിതിയും ഇതുതന്നെയായിരുന്നു. ഇനി APO മുതൽ മേലോട്ട് വിവിധതല ങ്ങളിലുള്ള മുഴുവൻ സമയ പ്രവർത്തകരുടെ കാര്യമോ? അവർ ക്കെല്ലാം മുൻലാവണങ്ങളിൽ ലഭിച്ചുകൊണ്ടിരുന്ന ശമ്പളം നൽകിയെങ്കിലും, ഡെപ്യൂട്ടേഷൻ അലവൻസ്, ഇഷ്ടപ്പെട്ട സ്ഥല ത്തേക്ക് ട്രാൻസ്ഫർ തുടങ്ങിയ തരത്തിലുള്ള ഒരു പ്രചോദനവും ഒരു പ്രലോഭനവും അവർക്കുണ്ടായിരുന്നില്ല. മാത്രമല്ല, സാധാ രണയായി അവർക്ക് 12 മണിക്കൂറിലധികം ദിവസേന പ്രയത്നി ക്കേണ്ടിയും വന്നിരുന്നു. എല്ലാവരും അങ്ങനെ പ്രവർത്തിച്ചു എന്നു പറയുക വയ്യ. എന്നാൽ ഭൂരിപക്ഷംപേരും സാക്ഷരതാപ്ര വർത്തനത്തെ ഒരുതരത്തിലുള്ള മിഷനറി സ്പിരിറ്റോടുകൂടിത ന്നെയാണ്- നാഷണൽ ലിറ്ററസി മിഷന്റെ അതേ സ്പിരിറ്റോടുകൂ ടിത്തന്നെയാണ്- കണ്ടത്. അങ്ങനെയല്ലാതെകണ്ട ചിലർ അന്നും പദ്ധതിക്ക് ദോഷം ചെയ്യുകയുണ്ടായി. തുടർസാക്ഷരതാ പദ്ധതിയിലെ മുഴുവൻസമയ പ്രവർത്തകരും തങ്ങളുടെ പ്രതി ബദ്ധതകൊണ്ടും, കഠിനാധ്വാനംകൊണ്ടും, ത്യാഗംകൊണ്ടും സന്നദ്ധ പ്രവർത്തകരെ ആവേശംകൊള്ളിക്കേണ്ടതാണ്. മറിച്ചാ യാൽ അത് പദ്ധതിയെ പരാജയപ്പെടുത്തും.

സാക്ഷരതാ ഘട്ടത്തിലുണ്ടായിരുന്ന ജില്ലാ, പ്രോജക്ട്, പഞ്ചായത്ത്, വാർഡ്തല ജനകീയ സംഘടനാ രൂപങ്ങൾ മുഴു വനും തുടർസാക്ഷരതാ ഘട്ടത്തിലും വിഭാവനം ചെയ്തിട്ടുണ്ട്.

അവയെ പൂർവാധികം സജീവമാക്കിക്കൊണ്ടല്ലാതെ ഇതു വിജയിക്കുന്നതല്ല. സംസ്ഥാന ഭരണതലത്തിൽ വന്ന രാഷ്ട്രീയ മാറ്റം കീഴ്തലങ്ങളിലുള്ള ജനകീയ സമിതികളുടെ പ്രവർത്തന ത്തെ സ്വാധീനിക്കുമെന്നത് സ്വാഭാവികമാണ്. എന്നാൽ, അത് തുടർസാക്ഷരതാപ്രവർത്തനത്തിന് ഹാനികരമാകാതെ നോ ക്കേണ്ടതാണ്. എല്ലാ രാഷ്ട്രീയ- സാമൂഹ്യ ജനവിഭാഗങ്ങളും ഇതിൽ സഹകരിക്കണം. സങ്കുചിത മനോഭാവം, ഏതു കോ ണിൽ നിന്നായാലും, തുടർസാക്ഷരതാപ്രവർത്തനത്തെ ദോഷ കരമായി ബാധിക്കുന്നതാണ്. ഇവിടെ നഷ്ടപ്പെടാനുള്ളത് ഏതാനും പേരുടെ- കേരളത്തെ സംബന്ധിച്ചിടത്തോളം ഇവ

രുടെ എണ്ണം മൊത്തം ജനസംഖ്യയുടെ 6-7 ശതമാനമേ വരൂ- സാക്ഷരത മാത്രമല്ല. മൂന്നുലക്ഷംപേരുടെ ഒരുവർഷത്തെ കഠിനാധ്വാനവും മാത്രമല്ല, പിന്നെയോ? ഏറ്റവും അടിത്തട്ടിലുള്ള ജനങ്ങളെക്കൂടി പങ്കെടുപ്പിച്ചുകൊണ്ട്, സമൂഹത്തിലെ എല്ലാ അംഗങ്ങളേയും ചലിപ്പിച്ചുകൊണ്ട് സർവതോന്മുഖമായ വികസനത്തിന്റെ ഒരു കുതിച്ചുചാട്ടം നടത്തുന്നതിനുള്ള മാതൃക- ഇന്ത്യയ്ക്കാകെ ആകേണ്ട മാതൃക- ആണ് നഷ്ടപ്പെടാൻ പോകുന്നത്. അതനുവദിച്ചുകൂടാ. അതിൽ വിശ്വാസമുള്ളവർ, പുതിയ ഒരു ഇന്ത്യയെപ്പറ്റിയുള്ള സ്വപ്നത്തിൽനിന്ന് ആവേശം കൊള്ളുന്നവർ എല്ലാവരും കേരളത്തിലെ തുടർസാക്ഷരത വിജയിപ്പിക്കുന്നതിന് യത്നിക്കേണ്ടിയിരിക്കുന്നു. അലസരേയും സ്വാർഥികളേയും അവഗണിച്ചുകൊണ്ട് തങ്ങളുടെ പ്രവർത്തനം മുന്നോട്ടുകൊണ്ടുപോകേണ്ടിയിരിക്കുന്നു.

തുടർസാക്ഷരതാഘട്ടത്തിൽ പുതുതായ ചില സംഘടനാരൂപങ്ങൾകൂടിയുണ്ട്. അക്ഷരസംഘം, വികസനസമിതി, വിജ്ഞാനകേന്ദ്രം എന്നിവയാണവ. ഇവയ്ക്കെല്ലാം നേതൃത്വം നൽകേണ്ട നിർണായക ചുമതല വഹിക്കേണ്ടത് പഞ്ചായത്തു സാക്ഷരതാസമിതിയും, വാർഡുതല സാക്ഷരതാ സമിതിയുമാണ്. ഈ ഘട്ടത്തിലെ പഞ്ചായത്തുതല പ്രവർത്തനങ്ങൾ സാക്ഷരതയിൽ മാത്രമായി ഒതുങ്ങിനിൽക്കുന്നതല്ലെന്ന് കണ്ടല്ലോ. പ്രൈമറിവിദ്യാഭ്യാസത്തെ അർഥവത്താക്കുക, മുഴുവൻ കുട്ടികളും ഉദ്ദിഷ്ടനിലവാരം കൈവരിക്കുക, പഠനത്തെ പാൽപായസമായും, അധ്യാപനത്തെ അതിമധുരമായും മാറ്റുക എന്നിവയാണ് ഏറ്റവും ആദ്യം ശ്രദ്ധിക്കേണ്ട കാര്യങ്ങൾ. അതിനാൽ ഒരുവേള പഞ്ചായത്തുതല സാക്ഷരതാസമിതിയുടെ നിയോഗം വികസിപ്പിച്ച് അതിനെ പഞ്ചായത്തുതല വിദ്യാഭ്യാസസമിതിയാക്കി മാറ്റുന്നത് നന്നായിരിക്കും. അക്ഷരസംഘത്തിന്റെ മുഖ്യധർമം ക്ലാസ്റൂം പഠനത്തിൽനിന്ന് സ്വയം പഠനത്തിലേക്കുള്ള പരിവർത്തനത്തെ സഹായിക്കുക എന്നതാണ്. അവയുടെ പ്രവർത്തനത്തിന് നേതൃത്വം നൽകുകയാണ് ജനവിദ്യാകേന്ദ്രങ്ങൾ ചെയ്യുന്നത്. വികസന വേദികളാകട്ടെ കുടിവെള്ളം, കക്കൂസ്, രോഗപ്രതിരോധ കുത്തിവയ്പ്, ആശുപത്രികളുടെ പ്രവർത്തനം, കാർഷികാസൂത്രണം തുടങ്ങിയ നിരവധി വികസന പ്രവർത്തനങ്ങളിൽ ജനങ്ങളെ സജീവപങ്കാളികളാക്കാൻ സഹായിക്കണം. വിജ്ഞാനവേദിയും, വനിതാവേദിയു

മാണ് അഭിലഷണീയമായ മറ്റു രണ്ടു സംഘടനാരൂപങ്ങൾ. ഇവ ഓരോന്നിന്റെയും പ്രവർത്തന സാധ്യതകൾ കൂടുതൽ വിശദമായി താഴെ കൊടുക്കുന്നു.

**അക്ഷര സംഘം**

ഒരു വാർഡിൽ കഴിഞ്ഞവർഷം 30 സാക്ഷരതാ ക്ലാസുകൾ നടന്നിരുന്നു എന്നിരിക്കട്ടെ. അതായത്, അവിടെ 300-ഓളം പഠിതാക്കളും 30 ഇൻസ്ട്രക്ടർമാരും രണ്ടുമൂന്ന് മാസ്റ്റർട്രെയ്നർമാരും വാർഡ് കൺവീനറും സജീവമോ, വേണ്ടത്ര സജീവമല്ലാത്തതോ ആയ ഒരു വാർഡ്കമ്മിറ്റിയും ഉണ്ടായിരുന്നു എന്ന് സാരം. ഈ കൂട്ടത്തിൽനിന്നാണ് അക്ഷരസംഘങ്ങൾ രൂപം കൊള്ളേണ്ടത്. അതെങ്ങനെ?

വാർഡിന്റെ ഭൂമിശാസ്ത്രപരമായ പ്രത്യേകതകൾ കണക്കിലെടുത്ത് അതിനെ 10 വിഭാഗങ്ങളായി തിരിക്കുക. അപ്പോൾ ഓരോ വിഭാഗത്തിലും സാക്ഷരതക്കാരുടെ വിതരണം എങ്ങനെയാവും. 30 പഠിതാക്കൾ, 3 ഇൻസ്ട്രക്ടർമാർ, ചില സംഘാടകർ, വാർഡ് കമ്മിറ്റിയിലെ അംഗങ്ങൾ ഇത്രയും പേരുണ്ടാകും. ഈ സംഘത്തിന് വ്യക്തമായൊരു നേതൃത്വമുണ്ടാവണം. എന്നാൽ അത് അക്ഷരസംഘമായി. വ്യക്തമായ നേതൃത്വത്തോടുകൂടിയ ഒരു അക്ഷരസംഘം എങ്ങനെയായിരിക്കും? അതിനു മേൽനോട്ടക്കാരനായി ഒരു പ്രസിഡന്റാവാം. സ്ഥലത്തെ പൊതുകാര്യപ്രസക്തർ, മാഷ് അങ്ങനെയാരെങ്കിലും. രണ്ട് ഇൻസ്ട്രക്ടർമാർ (സംഘകാര്യദർശി, ഉപകാര്യദർശി) പിന്നെ നവസാക്ഷരരുടെ കൂട്ടത്തിൽനിന്ന് രണ്ടുമൂന്ന് നേതാക്കൾ. ഇത്രയുംപേർ ചേർന്നാൽ അക്ഷരസംഘം കമ്മിറ്റിയായി.

അപ്പോൾ "അക്ഷരസംഘം" എങ്ങനെയാണ്? അതിൽ 30 പഠിതാക്കളുണ്ട്. 2-3 ഇൻസ്ട്രക്ടർമാരുണ്ട്. മറ്റ് സാക്ഷരതാപ്രവർത്തകരുണ്ട്. മൊത്തം 40-45 പേർ.

അക്ഷരസംഘത്തിനൊരു കമ്മിറ്റിയുണ്ട്. അതിന് പ്രസിഡന്റ് (പ്രസിഡന്റ് നവസാക്ഷരനായാലും വിരോധമില്ല), കാര്യദർശിയുണ്ട് (ഇൻസ്ട്രക്ടർ), ഉപകാര്യദർശിയുണ്ട് (ഇൻസ്ട്രക്ടർ), ആറേഴുപേർ (നവസാക്ഷരരടക്കം. എന്നാൽ നവസാക്ഷരർ മാത്രം പോര) അടങ്ങുന്ന ഒരു കമ്മിറ്റിയുണ്ട്. അക്ഷരസംഘം നേരത്തെ വിവരിച്ച എല്ലാവിധ തുടർവിദ്യാഭ്യാസപ്രവർത്തനങ്ങളേയും ഏകോപിപ്പിക്കുന്ന വേദിയാണ്.

സംഘം ആ കൂട്ടത്തിൽ (ആ പ്രദേശത്തും) ഉള്ള 6-9 കാരെ സ്കൂളിൽ ചേർക്കാൻ ഏർപ്പാടുണ്ടാക്കും.

സംഘം 9-15 കാരിൽ പരമാവധിപേരെ സ്കൂളിലെത്തിക്കാൻ രക്ഷാകർത്താക്കളെ പ്രേരിപ്പിക്കും. സ്കൂൾ അധികൃതരോട് സംസാരിക്കും. സംഘം 3–ാം പ്രൈമറും മൂല്യനിർണയവും പൂർത്തിയായവർക്കുവേണ്ടി ക്ലാസ് നടത്തും. (കാര്യദർശിക്ക് ചുമതല). സംഘം മൂല്യനിർണയം പൂർത്തിയാകാത്തവരുടെ മൂല്യനിർണയം പൂർത്തിയാക്കും. സംഘം രണ്ടാം പ്രൈമറുകാരെ മൂന്നാം പ്രൈമറിലേക്ക് എത്തിച്ച് മൂല്യനിർണയം നടത്തും. സംഘം ഒന്നാം പ്രൈമറുകാരെ രണ്ടാംപ്രൈമറിലൂടെ മൂന്നാം പ്രൈമറിലും മൂല്യനിർണയത്തിലും എത്തിക്കും. സംഘം തുടർവായനയ്ക്കുള്ള പുസ്തകങ്ങൾ പഠിതാക്കൾക്ക് എത്തിക്കും. സംഘം ആ പ്രദേശത്തെ അവശേഷിക്കുന്ന നിരക്ഷരർക്കായി സാക്ഷരതാ ക്ലാസുകൾ തുടങ്ങും. അക്ഷരസംഘപ്രവർത്തനങ്ങൾ രണ്ടുവിധത്തിലുള്ളവയായിരിക്കും. ഒന്ന്, സംഘാംഗങ്ങൾക്കെല്ലാവർക്കും ബാധകമായ പൊതുപ്രവർത്തനങ്ങൾ. രണ്ട്, പഠിതാക്കൾ കൈവരിച്ച സാക്ഷരതാ നിലവാരത്തിനനുസൃതമായുള്ള പ്രത്യേക തുടർവിദ്യാഭ്യാസ പ്രവർത്തനങ്ങൾ.

ഒന്നാം വിഭാഗത്തിൽ താഴെപറയുന്ന കാര്യങ്ങൾ ഉൾപ്പെടും.

a. എല്ലാവർക്കും പൊതുവായുള്ള ബോധവൽക്കരണ ക്ലാസുകൾ സംഘടിപ്പിക്കൽ (രണ്ടാഴ്ചയിലൊരിക്കൽ പൊതുവായ ഒരു സ്ഥലത്ത്).

b. അതോടൊപ്പം സംഘത്തിന് കീഴിലുള്ള വിവിധ സാക്ഷരതാകേന്ദ്ര പ്രവർത്തനങ്ങളുടെ പുരോഗതി ചർച്ചചെയ്യും.

c. പഠനാനുബന്ധപ്രവർത്തനങ്ങൾ സ്വതന്ത്രമായോ, വാർഡ്, പഞ്ചായത്ത് സമിതികളുടെ സഹായത്തോടെയോ ആസൂത്രണം ചെയ്യുക. പുറം പഠനതന്ത്രങ്ങൾ എന്ന പേരിൽ ഇതിന് ചില ഉദാഹരണങ്ങൾ അന്യത്ര നൽകിയിട്ടുണ്ട്.

d. പഞ്ചായത്ത്, വാർഡ്, സാക്ഷരതാസംവിധാനങ്ങളുടെ സഹായത്തോടെ നവസാക്ഷരസാഹിത്യം അംഗങ്ങൾക്കിടയിൽ പ്രചരിപ്പിക്കും.

e. സംഘത്തിന്റെ വകയായി മാസത്തിലൊരിക്കൽ ഒരു കയ്യെഴുത്ത് മാസിക നടത്തുക........

ഇപ്രകാരം എത്രയോ പ്രവർത്തനങ്ങൾ.

### വികസനവേദി, വിജ്ഞാനവേദി

അക്ഷരസംഘത്തിൽനിന്നു വ്യത്യസ്തമായി ഇവ വാർഡിലെ/പഞ്ചായത്തിലെ എല്ലാ ആളുകളുടെയും വേദിയാണ്. നവസാക്ഷരരുടെ മാത്രമല്ല.

വികേന്ദ്രീകരണമെന്നത് പൊതുവെ അംഗീകരിക്കപ്പെട്ട ഒരു മുദ്രാവാക്യമാണ്. ഭരണരംഗത്തായാലും, വികസന പ്രവർത്തനങ്ങളുടെ രംഗത്തായാലും, ഇത് സാക്ഷാത്ക്കരിക്കണമെങ്കിൽ ജനങ്ങളുടേയും അവരുടെ നേതാക്കളുടെയും കാഴ്ചപ്പാടിൽ ഗണ്യമായ മാറ്റം വരുത്തേണ്ടതുണ്ട്. സർക്കാരിനേയും ഡിപ്പാർട്ടുമെന്റുകളേയും ആശ്രയിക്കുന്ന അവസ്ഥ മാറി സ്വയം ചുമതലകൾ ഏറ്റെടുത്ത് നടത്താൻ തയ്യാറാകണം. അതിന് കഴിവുണ്ടാകണം. പഞ്ചായത്തുതല വിഭവ ഭൂപടനിർമാണം, ആവശ്യമായ സാമൂഹ്യ-സാമ്പത്തിക സർവേകൾ, വികസന പരിപാടികൾക്ക് രൂപം നൽകൽ, പ്രൈമറി വിദ്യാഭ്യാസം സാർവത്രികവും ഫലപ്രദവുമാക്കൽ, അതിനാവശ്യമായ മൈക്രോപ്ലാനിങ്, ശുദ്ധമായ കുടിവെള്ളം, കക്കൂസ്, ഡ്രെയിനേജ്, പരിസരശുചീകരണം എന്നിവ ഉറപ്പുവരുത്തൽ, ഗ്രൂപ്പ് ഫാമിങ് തുടങ്ങിയ കാർഷികപ്രവർത്തനങ്ങൾ- ഇങ്ങനെ അസംഖ്യം മേഖലകളുണ്ട്. സാക്ഷരതാ ക്യാമ്പെയിൻ ഉണർത്തിവിട്ട ആവേശവും ശുഭാപ്തിവിശ്വാസവും, അതിനായി ഉണ്ടാക്കിയ സംഘടനാ നെറ്റ്‌വർക്കും അതിൽ നിന്ന് രൂപംകൊണ്ട നേതൃത്വവും ഒക്കെ ഈ മേഖലകളിലേക്കുകൂടി തിരിച്ചുവിടാനുള്ള ഉപാധികളിൽ ഒന്നാണ് വികസനവേദി.

ജനങ്ങളുടെ ഇടയിൽ ശാസ്ത്രവിജ്ഞാനം പ്രചരിപ്പിക്കുക, അവരിൽ ശാസ്ത്രീയ ലോകവീക്ഷണം വളർത്തുക, ശാസ്ത്രത്തിന്റേയും സാങ്കേതിക വിദ്യകളുടേയും ജനദ്രോഹപരമായ പ്രയോഗത്തെപ്പറ്റി അവരെ ബോധവാന്മാരാക്കുക, 9-14 വയോ ഗ്രൂപ്പിലെ കുട്ടികൾക്ക് തുടർവിദ്യാഭ്യാസം നൽകുക, ഇൻസ്ട്രക്റ്റർമാരുടെ ഗുണനിലവാരം ഉയർത്തുന്നതിന് അവരെ സഹായിക്കുക..... ഇതൊക്കെയാണ് വിജ്ഞാനവേദികൊണ്ട് ഉദ്ദേശിക്കുന്നത്. സ്കൂളിൽ പഠിക്കുന്നവരും എന്നാൽ പഠിത്തത്തിൽ പിന്നോക്കം നിൽക്കുന്നവരുമായ ഒട്ടേറെ കുട്ടികളുണ്ട്. പ്രത്യേകിച്ചും നവസാക്ഷര- നിരക്ഷര കുടുംബങ്ങളിൽ നിന്നും വരുന്ന

വർ. അവർക്ക് പരിഹാരബോധനം നൽകുക എന്നതും വിജ്ഞാനവേദിയുടെ കടമയാണ്. ഇതിനായി തിരഞ്ഞെടുത്ത ഇൻസ്ട്രക്ടർമാക്ക് പ്രത്യേക പരിശീലനം നൽകണം.

വാർഡ്- പഞ്ചായത്തുതല സാക്ഷരതാ സമിതികൾ

അക്ഷരസംഘം പ്രവർത്തനങ്ങൾക്ക് സംഘടനാപരമായും സർഗാത്മകമായും പിൻതുണ നൽകുക എന്നതും, സംഘം പ്രവർത്തനത്തെ ഏകോപിപ്പിക്കുക എന്നതും, സംഘം നടത്തുന്ന സാക്ഷരതാപ്രവർത്തനങ്ങളുടെ മൂല്യനിർണയം, മോണിറ്ററിങ് എന്നിവയെ സഹായിക്കലുമാകണം വാർഡ് സാക്ഷരതാസമിതികളുടെ പണി. വാർഡ് സാക്ഷരതാസമിതി (കൺവീനർ മാത്രമല്ല- സമിതി മുഴുവൻ) മേൽപറഞ്ഞ പണിചെയ്യാൻ പാകത്തിൽ സംഘടിപ്പിക്കണം. എല്ലാ അക്ഷരസംഘങ്ങൾക്കും അതിൽ പ്രാതിനിധ്യം ഉണ്ടാകണം. മാസത്തിലൊരിക്കൽ (രണ്ടാഴ്ചയിലൊരിക്കലായാൽ കേമമായി) വാർഡ് സാക്ഷരതാ സമിതി യോഗംചേരണം. വാർഡ് സാക്ഷരതാസമിതി സംഘടനാകാര്യങ്ങളിലെന്നപോലെ അക്കാദമിക് കാര്യത്തിലും ശ്രദ്ധിക്കണം. വാർഡുതലത്തിൽ ഒരു പ്രത്യേക അക്കാദമിക് കമ്മിറ്റി രൂപീകരിക്കാൻ പ്രയാസമാവും. വാർഡ് സാക്ഷരതാ സമിതിതന്നെ അക്കാദമിക് കമ്മിറ്റിയായി പ്രവർത്തിച്ചാൽ മതിയാവും. വാർഡ് കമ്മിറ്റിയിൽ അക്കാദമിക് കാര്യങ്ങൾ ശ്രദ്ധിക്കാൻ ഒന്നുരണ്ടു പേർ ഉണ്ടായാൽ മതി. വാർഡുസാക്ഷരതാ സമിതികൾ വഴി അക്ഷരസംഘങ്ങളെ ഏകോപിപ്പിക്കുക, ഉഷാറാക്കുക- ഇത് പഞ്ചായത്ത് സാക്ഷരതാ സമിതിയുടെ പണി. സാമാന്യേന പഞ്ചായത്തുപ്രസിഡന്റ് പഞ്ചായത്തുസമിതിയുടേയും, വാർഡുമെമ്പർമാർ വാർഡുസമിതിയുടെയും അധ്യക്ഷനായിരിക്കും. രണ്ടു കമ്മിറ്റികളുടെയും കൺവീനർമാർ പ്രധാനമാണ്. പക്ഷേ, പ്രവർത്തനം കൺവീനറിൽ മാത്രമായി ഒതുങ്ങാതിരിക്കാൻ തുടക്കം മുതൽ ശ്രദ്ധ വേണം.

പഞ്ചായത്തുതലത്തിൽ പഞ്ചായത്ത് അക്കാദമിക് കമ്മിറ്റി പ്രത്യേകം ഉണ്ടാവണം. പഞ്ചായത്ത് അക്കാദമിക് കമ്മിറ്റി സജീവവും സർഗാത്മകവും ആയിരിക്കണം. അക്ഷരസംഘങ്ങളുടെ ചലനാത്മകതയും ചൈതന്യവും ഉറപ്പുവരുത്തുന്നതിനുവേണ്ട ഉരുപ്പടികളെല്ലാം പണിയേണ്ടത് ഇവിടെയാണ്. അക്ഷരസംഘം കാര്യദർശകർക്ക് പരിശീലനം, ബോധവൽക്കരണ ക്ലാസുകൾക്കുള്ള വിഷയങ്ങൾ കൈകാര്യം ചെയ്യാനുള്ള അധ്യാപകർ,


കടക്കെണി
വൃത്തി
സദൃത്ര
മുറുക്കൽ
വായന
ബീഡിവലി
മദ്യപാനം
ഭയം
നല്ല കുടുംബ
അന്തരീക്ഷം
രക്ഷിതാക്കളെ കണ്ടുപഠിക്കണം
ശിശു
തൊഴിൽ
(ഹോട്ടൽ)
നിയമസംരക്ഷണം
വിദ്യാഭ്യാസം
നാളെയുടെ പൂക്കൾ
ആരോഗ്യം
പാഠം 5
കുഞ്ഞു ജനിച്ചു
ആദിമ സമൂഹം
ആണും പെണ്ണും തുല്യർ
സ്ത്രീപുരുഷ സമത്വം
ലൈംഗിക വിദ്യാഭ്യാസം
പ്രസവം
പരിശോധന വേണ്ട
ആണോ, പെണ്ണോ
യാദൃച്ഛികം
ചെലവ്
കുഞ്ഞുണ്ടാവാത്തത് എന്തുകൊണ്ട്
ഗർഭധാരണം നടക്കുന്നതെങ്ങനെ
സതി
കുറഞ്ഞ കൂലി
സ്വത്തവകാശം
ശിശുവിവാഹം
സ്ത്രീപ്രശ്നങ്ങൾ
അധ്വാനഭാരം
ഭക്ഷണത്തിൽ വിവേചനം

സാക്ഷരതാ പ്രവർത്തനത്തെ മറ്റ് ബോധവൽക്കരണ- നിർമാണാത്മക പ്രവർത്തനങ്ങളുമായി ബന്ധപ്പെടുത്താനുള്ള പാലങ്ങൾ- ഇതൊക്കെ പഞ്ചായത്തു സാക്ഷരതാസമിതിയാണുണ്ടാക്കേണ്ടത്. ജനവിദ്യാകേന്ദ്രവും പഞ്ചായത്തു സാക്ഷരതാസമിതിയുടെ ചുമതലയിലാവണം. ജനവിദ്യാകേന്ദ്രമെന്നാൽ നവസാക്ഷരർക്കുള്ള സാഹിത്യം സൃഷ്ടിക്കാനുള്ള ഇടവും, അക്ഷരസംഘം കൺവീനർമാർ, വാർഡുകൺവീനർമാർ എന്നിവർ ഒന്നിച്ചുകൂടുന്ന ഇടവുമാകുന്നു. പഞ്ചായത്തു സാക്ഷരതാ സമിതിക്ക് ജനവിദ്യാഭ്യാസ സമിതി എന്നു പേരിട്ടാലും വിരോധമില്ല.

അക്കാദമിക് കമ്മിറ്റികളെക്കുറിച്ച് അൽപംകൂടി പറയേണ്ടതുണ്ട്. കാരണം, തികഞ്ഞ സർഗാത്മകത പ്രകടമാക്കിയില്ലെങ്കിൽ തുടർവിദ്യാഭ്യാസപ്രവർത്തനം ബോറടിയാവും. സംഗതി നിലച്ചുപോകും.

- വാർഡുതല സാക്ഷരതാ സമിതി- അക്കാദമിക് കമ്മിറ്റി- ഇതിൽ അക്കാദമിക് കാര്യങ്ങൾ ശ്രദ്ധിക്കുന്ന മാസ്റ്റർ ട്രെയിനർമാർ
- പഞ്ചായത്തുതല സാക്ഷരതാസമിതിയോടൊപ്പം, പ്രവർത്തിക്കുന്ന പഞ്ചായത്ത് അക്കാദമിക് കമ്മിറ്റി. ഇതിൽ രണ്ടുമൂന്ന് R.Pമാർ, വാർഡുതല MT-മാർ.
- സബ്പ്രോജക്റ്റ്/പ്രോജക്റ്റ്തല അക്കാദമിക് കമ്മിറ്റികൾ. ചുമതല ഒരു K.R.P
- ജില്ലാതല അക്കാദമിക് കമ്മിറ്റി. ചുമതല K.R.P

# നാലാം പ്രൈമറിലേക്കു കടക്കുന്നതിനു മുമ്പുള്ള ആവർത്തനം

ഭാഷാഭ്യസനം അനായാസമാക്കാനുള്ള ഒരേയൊരു പോം വഴി തുടർച്ചയായ പ്രയോഗം മാത്രമാണ്. കേൾക്കൽ, പറയൽ, വായിക്കൽ, എഴുതൽ എന്നിവയിലൊക്കെ തുടർച്ചയായ ആവർത്തനം നടത്തി സാക്ഷരതയുടെ നിർദേശിക്കപ്പെട്ട നിലവാരം പഠിതാവിന് ഉണ്ടാക്കിയ ശേഷം മാത്രമേ നാലാം പ്രൈമറിലേക്ക് കടക്കാവൂ. നേരത്തെ ഈ കഴിവ് നേടിയവർതന്നെ തുടർസാക്ഷരതാ രംഗത്തെ ദൗർബല്യങ്ങൾ കാരണം ഇപ്പോൾ ഇരുട്ടിൽ തപ്പുകയാണ്.

ഒന്ന്, രണ്ട്, മൂന്ന് പ്രൈമറുകൾ പൂർത്തീകരിച്ച ഒരാൾക്ക് അനായാസമായി 4-ാം പ്രൈമറിലേക്ക് കടക്കാനാവും. എന്നാൽ എല്ലാവരും മൂന്ന് പ്രൈമറുകൾ പൂർത്തീകരിച്ചിട്ടില്ല. ഭൂരിഭാഗം കേന്ദ്രങ്ങളിലും ഒന്നും രണ്ടും പ്രൈമർ പഠിപ്പിച്ചു. മൂന്നാം പ്രൈമർ പഠിപ്പിക്കാതിരിക്കുകയോ ഒഴുക്കനായി പഠിപ്പിക്കുകയോ ആണ് മിക്ക സ്ഥലത്തും ചെയ്തത്. ഇക്കാരണങ്ങൾ കൊണ്ട് ഒന്നും രണ്ടും പ്രൈമറിലെ അക്ഷര-അക്ക ജ്ഞാനം പരിശോധിക്കാനും ഉറപ്പിക്കാനും മൂന്നാം പ്രൈമറിനെ എങ്ങനെ പ്രയോജനപ്പെടുത്താമെന്നാണ് ഇവിടെ പരിശോധിക്കുന്നത്. ആവർത്തനത്തിനുള്ള അടിസ്ഥാനസഹായിയായി മൂന്നാം പ്രൈമറിനെ ഉപയോഗിക്കാം. നിരവധി പുതിയ കാര്യങ്ങൾ (ആശയങ്ങൾ) പഠിതാക്കളിലെത്തിക്കാനുള്ള സാധ്യതകൾ മൂന്നാം പ്രൈമറിലുണ്ട്. ഈ ആശയങ്ങൾ ചർച്ച ചെയ്യുകയും അവയെക്കുറിച്ച് ധാരണ ഉണ്ടാക്കിയെടുക്കുകയും വേണം. മൂന്നാം പ്രൈമർ ഉപയോഗിച്ച് എങ്ങനെ ആശയപരമായും ഭാഷാപരമായും ആവർത്തനം നടത്താം എന്നതിന്റെ ഏതാനും ഉദാഹരണം ഒരു പാഠം പഠിപ്പിക്കുന്നതിലൂടെ വ്യക്തമാക്കുകയാണ് ഇവിടെ ചെയ്യുന്നത്.

മൂന്നാം പ്രൈമറിൽ 29 പാഠങ്ങളുണ്ട്. എല്ലാ പാഠങ്ങൾക്കും ഇവിടെ കൊടുത്ത രീതി അനുവർത്തിക്കാവുന്നതാണ്. തുടക്കത്തിലുള്ള നാലഞ്ചു പാഠങ്ങൾ കൊണ്ടുതന്നെ ഭാഷാപരമായ ആവർത്തനം പൂർത്തിയാക്കാൻ കഴിയും. അവിടുന്നങ്ങോട്ട് ആശയപരമായ ആവർത്തനത്തിന് കൂടുതൽ ഊന്നൽ നൽകാം. ഓരോ പാഠവും അവതരിപ്പിക്കുമ്പോൾ അക്ഷരം തീരെ മറന്നുപോയവരും ഭാഗികമായി മറന്നവരും ഏതാണ്ടെല്ലാം അറിയാവുന്നവരും ക്ലാസിലുണ്ടാവുമെന്നോർക്കണം. ഈ വിഭാഗങ്ങൾക്കൊക്കെ ബാധകമായ ആവർത്തനപാഠം ദുഷ്കരമല്ല. അറിയാവുന്നവർ അറിയാത്തവരെ സഹായിക്കട്ടെ. അതിനുള്ള ക്രമീകരണങ്ങൾ പഠന സന്ദർഭത്തിൽ ഉണ്ടാക്കാവുന്നതേയുള്ളൂ.

ആശയപരം

പാഠവുമായി ബന്ധപ്പെടുത്തി എന്തൊക്കെ പറയണം, എവിടംവരെ പോകാൻ സാധ്യതയുണ്ട്, ഏറ്റവും ചുരുങ്ങിയത് എന്തൊക്കെ പറഞ്ഞിരിക്കണം എന്നീ കാര്യങ്ങൾ നേരത്തെ പ്ലാൻ ചെയ്യണം. ഓരോ പാഠവും പ്ലാൻ ചെയ്ത് പഠിപ്പിക്കണം.

ഒരു പാഠം പ്ലാൻ ചെയ്യുന്നതെങ്ങനെ?

പാഠവുമായി ബന്ധപ്പെടുത്തി ചർച്ചയ്ക്കും സംവാദത്തിനും ധാരാളം സാധ്യതകൾ ഉണ്ട്. സമയത്തിനനുസരിച്ച് എത്രയും വിപുലമാക്കാം. ഏറ്റവും ചുരുങ്ങിയത് എത്രവേണം? ഇതൊക്കെ നിശ്ചയിച്ചിട്ടേ തുടങ്ങാവൂ. എല്ലാ പാഠങ്ങളും ഇങ്ങനെ ഡിസൈൻ ചെയ്താൽ എളുപ്പമായി. പഠിതാവിനു മാത്രമല്ല ഇൻസ്ട്രക്ടർക്കും ഇത് ഗുണകരമാണ്.

ഭാഷാപരം

അക്ഷരങ്ങൾ, വാക്കുകൾ, വാക്യങ്ങൾ ഇവ വായിക്കാനും എഴുതാനും കഴിയണം. പുതിയ പുതിയ വാക്കുകൾ, വാക്യങ്ങൾ ഇവ ഉണ്ടാക്കാൻ കഴിയണം.

ഈ പാഠത്തിലെ അക്ഷരങ്ങൾ ഏതൊക്കെയെന്ന് പരിശോധിക്കാം. പഠിതാക്കൾ പറയുന്നതനുസരിച്ച് അവ ബോർഡിൽ എഴുതാം.

ക,ജ,ന,ല,പ,സ,വ,ണ,ത,യ,ച,റ,ര,ഷ,മ,ആ, ന്ത, ഈ, ം,ട,ൽ, ൻ,ൺ,അം,ഞ്ഞ,ച്ച,ട്ട,ണ്ണ,ക്ക,പ്പ എന്നീ അക്ഷരങ്ങളും ്ര , ്യ

ഉൾപ്പെടെയുള്ള ഏതാനും ചിഹ്നങ്ങളും ആണ് ഈ പാഠത്തിലുള്ളത്. ഇവ ഉപയോഗിച്ച് ഏതൊക്കെ വാക്കുകളുണ്ടാക്കാം? ബോർഡിലെ അക്ഷരങ്ങളുപയോഗിച്ച് നൂറുകണക്കിനു വാക്കുകളുണ്ടാക്കാം. അവ പറഞ്ഞുകൊണ്ട് ഇൻസ്ട്രക്ടർക്ക് ബോർഡിൽ എഴുതാം. എഴുതുമ്പോൾ വിവിധ സെറ്റുകളാക്കി എഴുതിയാൽ ഓർമിക്കാനും പഠിക്കാനും കൂടുതൽ സഹായകരമാവും.

ഉദാ: അ, ആ, ഇ, ഈ, ഉ, ഊ, എ, ഏ, ഒ, ഓ. കര, കാര, കരി,കീരി,കുര,കൂര,കെണി,കേറി,കൊടി,കോടി

കറ,കാർ,കറി,കീറി,കുറവ്,കൂടി,കെറുവ്, കേറും, കൊല, കോടതി.

ജര,ജാതി,ജീരകം,ജീവൻ,വിജു,ജൂലി,ജെയ്,ജോടി,ജോലി.

നര,നാരകം,നാരി,നീളം,നുര,നൂപുരം,നീളെ, നേടി, നൊട്ടി, നോവ്.

തള,താളം,തളി,തീ,അരുത്,തൂകി, തെളിവ്, തേൾ, തൊടി, തോടയം.

മല,മാല,മാലി,മീര,മുരളി,മൂരി,മെതിയടി,മേൽവിലാസം, മൊഴി, മോര്......

തുടർന്ന് കൂട്ടക്ഷരങ്ങൾ ബോർഡിലെഴുതാം. ഈ കൂട്ടക്ഷരങ്ങൾ വരുന്നവാക്കുകൾ അവർ പറയണം. പറയുന്ന ക്രമത്തിൽ ബോർഡിൽ എഴുതുകയും വായിക്കുകയും വായിപ്പിക്കുകയും എഴുതിപ്പിക്കുകയും ചെയ്യാം. അനുസ്വാരവും മറ്റു സ്വരചിഹ്നങ്ങളും ചേർത്തും ഈ രീതിയിൽ ആവർത്തനം നടത്താം.

ആ പാഠത്തിലെ അക്ഷരങ്ങൾതന്നെ ഉപയോഗിച്ച് പദങ്ങളുണ്ടാക്കാനാണ് ശ്രമിക്കേണ്ടത്.

ഉദാ: ഞ്ഞ- കുഞ്ഞൻ, മഞ്ഞ്, പഞ്ഞി, ഞാഞ്ഞൂൽ, അഞ്ഞൂറ്.......

ച്ച- പച്ച, ഈച്ച, പൂച്ച, പച്ചില, കാച്ചിയ, അച്ചാർ......

ട്ട- ചാട്ട, മൊട്ട, കുട്ട, വട്ടി, തട്ടി, തട്ടുക, തിട്ടൂരം, കുട്ടേട്ടൻ......

ണ്ണ- പൊണ്ണൻ, മണ്ണ്, കിണ്ണം, കണ്ണീർ, വണ്ണം, മണ്ണെണ്ണ......

ക്ക- കാക്ക, ചക്ക, മക്കൾ, തൂക്കം, പക്കം, അക്കരെ, ചക്കര......

പ്പ- അപ്പു, അപ്പം, അപ്പോൾ, തുപ്പി, കാപ്പി, കപ്പം,ചപ്പാത്തി.....

് ര - പത്രം, മാത്രം, ചക്രം, പ്രാവ്, രാഷ്ട്രം, വജ്രം......

്യ- ചാക്യാർ, സത്യം, രമ്യ, സസ്യം, കാവ്യം, ഭാര്യ.....

ഇങ്ങനെ സ്വരചിഹ്നങ്ങൾ ചേർത്തും ചേർക്കാതെയും പഠിതാക്കൾ ബോർഡിലുള്ള അക്ഷരങ്ങൾ ഉപയോഗിച്ച് ധാരാളം വാക്കുകൾ പറയും. അവ പട്ടികപ്പെടുത്തി വായിപ്പിക്കാം. എഴുതിക്കാം. ഓരോ പാഠവും ആവർത്തിക്കുന്നതിനനുസരിച്ച് പദസമ്പത്ത് വർധിക്കും. ഈ പ്രവർത്തനം അനായാസമായി ചെയ്യിക്കേണ്ടതാണ്.

തുടർന്ന് പാഠഭാഗത്തിലെ വാക്കുകൾ ഓരോന്നായി മുറിച്ച് ബോർഡിൽ എഴുതണം. അവ വായിക്കുകയും വായിപ്പിക്കുകയും വേണം. ഈ വാക്കുകൾകൊണ്ട് പഠിതാക്കൾ ഇഷ്ടമുള്ള വാചകങ്ങൾ ഉണ്ടാക്കട്ടെ.

ആവർത്തനം രസകരമാക്കാനുള്ള ഏതാനും പ്രവർത്തനങ്ങൾ

1. ഒരാൾ ഒരു വാക്കു പറയുക. അതിന്റെ അവസാന അക്ഷരംകൊണ്ടു തുടങ്ങുന്ന ഒരുവാക്ക് മറ്റൊരാൾ പറയുക.

2. അക്ഷരക്കട്ട എറിയുക. കട്ടയുടെ മുകളിലുള്ള അക്ഷരം കൊണ്ടു തുടങ്ങുന്ന വാക്കു പറയുക.

കട്ടയുടെ മുകളിലെ അക്ഷരവും തയ്യാറാക്കിയ ചാർട്ടിലെ അക്ഷരവും ചേർത്ത് വാക്കുണ്ടാക്കുക. ഒരാൾ എറിഞ്ഞു കഴിഞ്ഞു വാക്കുപറഞ്ഞാൽ രണ്ടാമൻ എറിയുക. ആർക്കാണ് കൂടുതൽ വാക്കുണ്ടാക്കാൻ കഴിഞ്ഞത്?

3. അക്ഷരങ്ങളെഴുതിയ കാർഡ് എല്ലാവർക്കും കൊടുക്കുക. അവർ തമ്മിൽ ചേർന്ന് വാക്കുണ്ടാക്കട്ടെ.

4. തറയിൽ ഒരാൾ ഒരക്ഷരം എഴുതുന്നു. അടുത്തയാൾ അതിനോട് വേറൊരക്ഷരം ചേർക്കുന്നു. വാക്കുകളുണ്ടാക്കുന്നു. വാക്യമാകാം. അപ്പോൾ ആദ്യത്തെയാൾ അക്ഷരത്തിനു പകരം ഒരു വാക്കെഴുതണം എന്നുമാത്രം.

5. കുറേ സാധനങ്ങൾ മേശപ്പുറത്ത് പ്രദർശിപ്പിക്കുക. പഠിതാക്കൾ കണ്ട് തിരിച്ചുപോയി ഓർത്ത് പേരെഴുതട്ടെ.

6. സാധനങ്ങൾ കാണിച്ചുകൊടുക്കുക. അവർ അതിന്റെ പേർ നോക്കി എഴുതണം.

7. തുണ്ടുകടലാസിൽ വാക്യം എഴുതുക (നിർദേശങ്ങൾ). മൗനവായന നടത്തി നിർദേശിച്ച പണി ചെയ്യണം.

8. ഒരു വാക്യത്തിലെ വാക്കുകൾ ഓരോരുത്തർക്കും നൽകുക. അതുചേർത്ത് വാക്യമാക്കുക.

9. രണ്ടുപെട്ടി. രണ്ടിലും അക്ഷരങ്ങൾ. ഒരാൾ ഒന്നെടുത്താൽ മറ്റൊരാൾ അതിനോട് യോജിക്കുന്ന മറ്റൊരക്ഷരം എടുത്തുചേർക്കുക.

10. നിർദേശങ്ങൾ കൊടുത്ത്– നിധി വേട്ടക്കളി.

ഇത്തരത്തിൽ അക്ഷരങ്ങൾ ഉറപ്പിക്കാനുള്ള നിരവധി പ്രവർത്തനങ്ങൾ ഉണ്ടാക്കാൻ കഴിയും. വലിയ ചെലവില്ലാതെ ഇതിനുവേണ്ട സാധനങ്ങൾ സമാഹരിക്കാനും കഴിയും.

1 മുതൽ 100 വരെ അക്കങ്ങൾ പറയാനും എഴുതാനും ചതുഷ് ക്രിയകൾ ചെയ്യാനുമുള്ള കഴിവാണ് ആവർത്തന ഘട്ടത്തിൽ നേടേണ്ടത്. പാഠങ്ങളുമായി ബന്ധപ്പെടുത്തിക്കൊണ്ടു തന്നെ ഇവ മനസ്സിലാവുന്നുണ്ടോ എന്നു പരിശോധിക്കണം.

ഉദാ: 1) ലീല 21–ാമത്തെ വയസ്സിലാണ് മകളെ പ്രസവിച്ചത്. കുട്ടിയ്ക്കിപ്പോൾ 3 വയസ്സായി. ലീലയ്ക്ക് എത്ര വയസ്സായിക്കാണും?

2) കുഞ്ഞിക്കുട്ടന് ലീലയേക്കാൾ 6 വയസ്സ് കൂടുതലാണ്. കുഞ്ഞിക്കുട്ടന്റെ വയസ്സെത്ര?

3) ഇപ്പോൾ മകൾക്ക് 3 വയസ്സ്, മകളെക്കാൾ എത്ര വയസ്സ് കൂടുതലാണ് ലീലയ്ക്ക്?

4) 7 വർഷം കഴിഞ്ഞാൽ കുഞ്ഞിക്കുട്ടന്റേയും ലീലയുടേയും കുഞ്ഞിന്റേയും വയസ്സ് എത്രയായിരിക്കും?

## അനൗപചാരിക പഠനതന്ത്രങ്ങൾ

രണ്ടാംഘട്ടത്തിൽ സ്വയം പഠനവുമായി മുന്നോട്ടു പോവാനും സാമൂഹ്യനിലവാരത്തോടൊപ്പമെത്താനും നവസാക്ഷരർക്കു കഴിയണം. സമൂഹത്തിൽ അംഗീകാരവും പങ്കും ലഭിക്കണം. അതിനുതക്ക ഭാഷാകൗശലവും ഗണിതകൗശലവും വശത്താക്കിയിരിക്കണം. നവസാക്ഷരരെ ഒരു നവോത്ഥാനപ്രസ്ഥാനത്തിന്റെ ഭാഗമാക്കിക്കൊണ്ടും നേതൃത്വം പ്രാദേശിക തലത്തിലേക്കു വികേന്ദ്രീകരിച്ചുകൊണ്ടും സാക്ഷരതാപ്രസ്ഥാനം ചലനാത്മകമാക്കേണ്ടതുണ്ട്. ഇതിനായി, കുടുംബസദസ്സുകൾ, രക്ഷാധികാര സമിതികൾ, അക്ഷരസംഘങ്ങൾ എന്നിവയെ ആധാരമാക്കിയുള്ള പ്രവർത്തനത്തിലൂടെ നവസാക്ഷരരിലും സാക്ഷരതാ പ്രവർത്തകരിലും ആത്മവിശ്വാസം പകരേണ്ടതുണ്ട്.

ഫലപ്രദമായ ഒരു സംഘടനാസംവിധാനം തുടർസാക്ഷരതാപ്രവർത്തനങ്ങൾക്കനിവാര്യമാണ്. കേരളസാക്ഷരതാ സമിതിയുടെ നേതൃത്വത്തിൽ പഞ്ചായത്തിനു മുൻകൈയുള്ള പഞ്ചായത്തു സാക്ഷരതാസമിതി ഇപ്പോൾ നിലവിലുണ്ട്. അതിൽ പഴയതും പുതിയതുമായ സാക്ഷരതാ പ്രവർത്തകർക്കു പങ്കെടുക്കാൻ ഇപ്പോൾത്തന്നെ തടസ്സമില്ല. പ്രവർത്തനങ്ങളുടെ അടിസ്ഥാന യൂണിറ്റ് പഞ്ചായത്തായി കണക്കാക്കിയാൽ ജനപ്രതിനിധികളുടേതായ നല്ലൊരു സാമൂഹ്യ സമ്മർദശൈലി ശക്തിപ്പെടുത്താവുന്നതേയുള്ളു.

ചില ജില്ലകളിൽ ശക്തമല്ലെങ്കിലും വനിതാ സാക്ഷരതാ സമിതി പലേടങ്ങളിലും സജീവമാണ്. വനിതാ സാക്ഷരതാ സമിതി നിലവിലില്ലാത്ത പ്രദേശങ്ങളിൽപോലും കുടുംബസദസ്സുകൾ മാതൃകാപരമായി പ്രവർത്തിക്കുന്നുണ്ട്. കേരളസാക്ഷരതാസമിതി നവസാക്ഷരർക്കായി തിരഞ്ഞെടുത്ത വിഷയങ്ങൾ ആധാരമാക്കിക്കൊണ്ടുള്ള ബോധവൽക്കരണ ക്ലാസുകളുടെ

മുഖ്യ ചുമതല വനിതാസാക്ഷരതാ സമിതിക്ക് കാര്യക്ഷമമായി നിർവഹിക്കാനാവും. ക്ലാസിന്റെ പ്രധാന വിഷയങ്ങൾ താഴെ കൊടുക്കുന്നു.

### വ്യക്തിയും കുടുംബവും

ജനസംഖ്യ, വിദ്യാഭ്യാസം, ശിശുപരിപാലനം, മാതൃസംരക്ഷണം, കുട്ടികളുടെ വിദ്യാഭ്യാസം, കുട്ടികളും മൂല്യ ബോധവും, കുട്ടികളുടെ വിനോദങ്ങൾ, കുട്ടികളുടെ മനഃശാസ്ത്രം, കുടുംബജീവിതം.

### വ്യക്തിയും സമൂഹവും

നമ്മുടെ വീട്, സംസ്ഥാനം, രാഷ്ട്രം, ദേശീയോദ്ഗ്രഥനം, ജനാധിപത്യം, മതേതരത്വം, സാമൂഹികസമത്വം, പൗരാവകാശവും കടമകളും, വിദ്യാഭ്യാസവും പൗരബോധവും, ഗവൺമെന്റ്, സ്ത്രീപുരോഗതി, ദുർബല വിഭാഗങ്ങൾ, നിയമ സംരക്ഷണം, തൊഴിൽ ചെയ്യുന്ന കുട്ടികൾ, വേതനം.

### പരിസര സംരക്ഷണം

പരിസര മലിനീകരണം, വനം നമ്മുടെ സമ്പത്ത്, നഗരങ്ങളിലേക്കുള്ള കുടിയേറ്റം, ഊർജ സംരക്ഷണം, മനുഷ്യനും പ്രകൃതി വിഭവങ്ങളും, നദികൾ, കായലുകൾ.

### സംസ്കാരവും വിനോദവും

കേരള ചരിത്രം, ഇന്ത്യാചരിത്രം, നവഭാരതശില്പികൾ, സ്വാതന്ത്ര്യസമരം, കഥകൾ, പ്രശ്നാവലികൾ, യുഗപുരുഷന്മാർ, കലകൾ, ഉത്സവങ്ങൾ, ഭാഷകൾ, കടംകഥകൾ, പഴഞ്ചൊല്ലുകൾ, നോവൽ, നാടകം, ലഘുകവിതകൾ.

### ആരോഗ്യം

ആരോഗ്യ സൗകര്യങ്ങൾ, രോഗനിവാരണ മാർഗങ്ങൾ, രോഗങ്ങളും പ്രഥമ ശുശ്രൂഷയും.

### തൊഴിൽ, വികസനം.

കൃഷി, മൃഗസംരക്ഷണം, വ്യവസായം.

### പ്രവർത്തനപരിപാടികൾ

വിവിധ പ്രവർത്തനങ്ങൾ ഒറ്റയ്ക്കൊറ്റയ്ക്കു നടത്തുന്നതിനു പകരം ഗ്രൂപ്പ് പ്രവർത്തനമാണു തുടർവിദ്യാഭ്യാസ ലക്ഷ്യം

നേടാൻ ഏറെ ഉപകരിക്കുക. അക്കാദമിക് തലവും ഉദ്യോഗ തലവും ജനകീയ തലവും ശക്തിപ്പെടുത്താനായി ആവിഷ്കരിക്കുന്ന ഏതു പരിപാടിയും സംഘടിത പ്രവർത്തനങ്ങൾക്കു പ്രാമുഖ്യമുള്ളവയും നവസാക്ഷരർ മുഖ്യപങ്കാളിത്തം വഹിക്കുന്നവയും ആയിരിക്കണം. ഇവ ഒരേസമയം പഠിതാക്കളുടെ സ്വയം പഠനശേഷി വളർത്തുന്നവയും പ്രാദേശിക സംഘടിത പ്രവർത്തനത്തിൽ സമസ്തപ്രസ്ഥാനങ്ങളെയും അണിനിരത്തുന്നവയുമായിരിക്കണം. അതിനുതകുന്ന പ്രവർത്തനങ്ങൾ അനുബന്ധപ്രവർത്തനങ്ങളായി ആവിഷ്കരിക്കുകയും എല്ലാതലങ്ങളിലുമുള്ള ചർച്ചകളിലൂടെ അവശ്യബോധമുണ്ടാക്കിയശേഷം പ്രാദേശിക നീക്കുപോക്കുകളോടെ പ്രാവർത്തികമാക്കുകയുമാണ് ചെയ്യുന്നത്.

## I. അക്കാദമിക്തല പ്രവർത്തനങ്ങൾ

പുറം പ്രവർത്തനങ്ങൾ ആവിഷ്കരിച്ച് അക്കാദമിക് കൗൺസിലിന്റെ സഹായത്തോടെ വാർഡടിസ്ഥാനത്തിലും, ക്ലസ്റ്റർ അടിസ്ഥാനത്തിലും ചെയ്യാവുന്നതും ചെയ്യിക്കാവുന്നതും. പഠിതാക്കളാണ് പങ്കാളികൾ. കാലേക്കൂട്ടി പരിശീലനം ലഭിച്ചവരാണ് നേതൃത്വം നൽകേണ്ടത്.

### *1. നാടകസംഘം*

10 മിനിട്ട് സമയത്തേക്ക് ഒരു കഥാസാരം പറഞ്ഞുകേൾപ്പിച്ച ശേഷം കഥാപാത്രങ്ങളെപ്പറ്റി ചർച്ച. നറുക്കിട്ടെടുത്തു കിട്ടിയ തന്റെ ഭാഗം ഓരോരുത്തരും ഭംഗിയായി അവതരിപ്പിക്കുന്നു. ജില്ലാ കലാപരിശീലനം ലഭിച്ച ടീമംഗങ്ങൾ ജാഥയായി അവതരിപ്പിക്കുന്നതിനു പകരം സംവിധാനത്തിനായി വാർഡുതല പരിശീലനം നൽകി കലാപ്രസ്ഥാനം വികേന്ദ്രീകരിക്കാം.

### *2. ഗായകസംഘം*

എട്ടോ പത്തോ വരിയുള്ള ഗാനങ്ങൾ/പാട്ടുകൾ അവതരിപ്പിക്കൽ – പഠിതാക്കളുടെ ഗ്രൂപ്പ്

### *3. കഥയരങ്ങ് സംഘം*

സദസ്സിൽ പറയാൻ പറ്റുന്ന നുറുങ്ങുകഥകൾ നിലവിലുള്ളവ ഉദാഹരിക്കുന്നു. പുതിയ കഥകൾ സൃഷ്ടിക്കുന്നു.

4. കാവ്യകേളി

തെരഞ്ഞെടുക്കപ്പെട്ട കവിതാ ശൃംഖല. പദ്യശകലങ്ങൾ തന്നെ വേണമെന്നില്ല. പാട്ടുകളും നാടൻപാട്ടുകളും തോറ്റങ്ങളുമൊക്കെയാവാം.

5. ചുമർസംഘം

ഒരു മാസിക സ്റ്റൈലിൽ കവിത, കഥ, കാർട്ടൂൺ, ചിത്രം, കടംകഥ റിപ്പോർട്ട് സഹിതം പ്രസിദ്ധീകരിക്കുന്നത്. ഒരു ഷീറ്റ് ചുമരിൽ തൂക്കാവുന്നതാണ്.

6. ഗ്രാമപത്രസംഘം

പഠിതാക്കളുടെ നിത്യജീവിതവും ലോകസംഭവ വികാസങ്ങളുമായി ബന്ധപ്പെട്ട ശ്രദ്ധേയമായ വാക്യങ്ങൾ ചുമരെഴുത്തു രീതിയിൽ ചുമരിലോ, പ്രത്യേകം തയ്യാറാക്കിയ ബോർഡിലോ സ്ഥാപിക്കാം. വായിച്ചു വിശദീകരിക്കുന്ന ചടങ്ങ് പഠിതാക്കൾ തന്നെ നിർവഹിക്കണം.

7. നുണസംഘം

സഭ്യമായ നുണക്കഥകളോ, നുണക്കവിതകളോ നിർമിച്ച് അവതരിപ്പിക്കുക.

8. നവമൊഴി സംഘം

കവിതകളിലേയോ കഥകളിലേയോ പുതിയ ഉദ്ധരണികൾ അവതരിപ്പിച്ചു സ്വാരസ്യം പറയുക.

9. കടംകഥാ കേളി സംഘം

പ്രൈമറുകളുമായി ബന്ധപ്പട്ട കടംകഥകൾ ഒരു ഗ്രൂപ്പിലെ ചോദ്യത്തിനു മറ്റു ഗ്രൂപ്പുകാർ കൂടിയാലോചിച്ച് ഒരാൾക്ക് ഉത്തരം പറയാം. തിരിച്ചും ആവാം.

10. പഴഞ്ചൊല്ലു പയറ്റുസംഘം

ഉരുളയ്ക്കുപ്പേരിപോലെ പറയാവുന്ന പഴഞ്ചൊല്ലുകൾ രണ്ടു ഗ്രൂപ്പായി തിരിഞ്ഞു ചോദിക്കുന്നു.

11. നാടൻ പാട്ടുസംഘം

വിവിധ തൊഴിലുകളുമായും ആചാരാനുഷ്ഠാനങ്ങളുമായും ബന്ധപ്പെട്ട നാടൻ പാട്ടുകൾ. ഈണത്തിനും ആശയസംവേദനത്തിനും പ്രാധാന്യം.

12. നാടൻ കളി സംഘം

നാട്ടിൽനിന്നു നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന നാടൻകളികൾ മനസ്സിലാക്കി പ്രചരിപ്പിക്കാനുതകുന്ന തരത്തിൽ ശേഖരിച്ച് രണ്ടു ഗ്രൂപ്പായി തിരിഞ്ഞ് അവതരിപ്പിക്കുക.

13. അക്ഷരക്വിസ് സംഘം

ചോദ്യവും ഏതാണ്ട് നാലു ശരിയുത്തരവും. ഏറ്റവും ശരി കണ്ടുപിടിക്കുക. ഒരു പെട്ടിയിൽ 50 കാർഡ് ചോദ്യം ഒരു ഭാഗത്തും ഉത്തരം മറുഭാഗത്തും. എത്ര ഗ്രൂപ്പിനുവേണമെങ്കിലും കളിക്കാം.

14. അടുക്കള ക്വിസ് സംഘം

അടുക്കള പാക്കേജ് വിജ്ഞാനം മുഴുവൻ ഒരു സെറ്റു കളിലൂടെ ലഭിക്കത്തക്ക രീതിയിൽ ചോദ്യങ്ങളും മറുവശത്ത് ഉത്തരങ്ങളും. ഇതേപോലെ മറ്റ് വിഷയങ്ങളിലും തയ്യാറാക്കാം. മാർക്കറ്റിൽ ലഭ്യമല്ലാത്ത വിഷയങ്ങൾക്കു പ്രാമുഖ്യം. പത്ര ത്തിലെ വിവരങ്ങൾവച്ചു പത്രക്വിസും നടത്താം.

15. പരീക്ഷണസംഘം

മൂന്നാം പ്രൈമറിലെ വസ്തുതകൾ തെളിയിക്കാനും ഉറപ്പി ക്കാനുമുള്ള പരീക്ഷണങ്ങൾ ഗ്രൂപ്പായി തയ്യാറാക്കുന്നു.

16. എഴുത്തുകുത്തു സംഘം

മുതിർന്നവരുടെ കത്തുകളും അവർക്കുള്ള മറുപടിയും. ശൃംഖല.

17. പദപ്രശ്ന സംഘം

പതിവുപോലെ അക്ഷരങ്ങൾ വയ്ക്കുക. പഠിച്ചുറയ്ക്കേണ്ട അക്ഷ രങ്ങൾ തീർന്നശേഷം വലത്തോട്ട്, താഴോട്ട് എന്നിങ്ങനെ മാത്ര മല്ല നമ്പറിട്ട അക്കങ്ങൾ കൂട്ടി ചേർത്താലുള്ള അർഥം, വിപരീതം, എല്ലാം വീണ്ടും തുടർന്നുപറയാം. തുടർന്നുള്ള പുതിയ അർഥ ങ്ങൾക്കും വാക്കുകൾക്കും പോയന്റ് കൂടുതൽ.

18. കരകൗശല സംഘം

മോഡൽ, പഠനോപകരണങ്ങൾ, പാഠവസ്തുതകളുമായി ബന്ധപ്പെട്ട കരകൗശല വസ്തു നിർമാണം. ഗ്രേഡിങ് മതിയാവും.

*19. കൈത്തൊഴിൽ സംഘം*

ഓല, മുള, പ്ലാസ്റ്റിക്, കടലാസ് മുതലായവ ഉപയോഗിച്ചുള്ള നിത്യോപയോഗ ഉൽപന്നങ്ങൾ, മോഡലുകൾ, നിശ്ചിതസമയം വച്ചുള്ള മത്സരങ്ങൾ. തെരുവലങ്കാര കലയും ഉൾപ്പെടും.

*20. ഒറിഗാമി*

ഒറിഗാമി ക്ലാസ്റൂം പഠനത്തിനും ചർച്ചാക്ലാസുകൾ രസകരമാക്കുന്നതിനും ഉപയോഗിക്കാം. നിശ്ചിത സമയത്തിനുള്ളിൽ ഫ്ലെക്സഗൺ, വാ പിളർക്കുന്ന തവള, ശബ്ദിക്കുന്ന ചീവീട് ഒക്കെയാവാം.

*21. നാടൻ കലാസംഘം*

മൺമറഞ്ഞ് പോകുന്നതും പഠിതാക്കൾ പരിശീലിച്ചിട്ടുള്ളതുമായ കലാപരിപാടികളും നാടൻ വാദ്യോപകരണ സംഗീതവും.

*22. തലക്കെട്ടു നിർമാണസംഘം*

മൂന്നാം പ്രൈമറിലെ ഓരോ പാഠത്തിനുമിടാവുന്ന മറ്റു തലക്കെട്ടുകൾ നിർദേശിക്കുക. പത്രറിപ്പോർട്ടു ഭാഗമോ പ്രബന്ധമോ വായിച്ച് ഓരോ ഖണ്ഡികയ്ക്കുമിടാവുന്ന പേരുകൾ കണ്ടെത്തുക.

**II. ഉദ്യോഗസ്ഥതല പ്രവർത്തനങ്ങൾ**

സാക്ഷരതാസമിതി പഞ്ചായത്തുതലത്തിൽ തീരുമാനിച്ചു വാർഡുകളിൽ നടപ്പാക്കാവുന്ന പ്രവർത്തനങ്ങൾ. ഇതിലെയും പങ്കാളികൾ പഠിതാക്കളായിരിക്കണം. രക്ഷാധികാരി സമിതികളിലൂടെ പഠിതാക്കളെ ഈ പരിപാടികളുമായി ബന്ധിപ്പിക്കാം.

*23. അക്ഷര സൗഹൃദം*

പഞ്ചായത്തു കമ്മിറ്റി ഓരോ ക്ലാസും സന്ദർശിക്കുന്നു. പൗരമുഖ്യൻമാർ, പത്രപ്രവർത്തകർ, സാംസ്കാരിക നായകന്മാർ ഇവരൊക്കെ ടീമിലുണ്ടാവും. ടീം എത്തുന്ന സമയം പഠിതാക്കളെ നേരത്തെ അറിയിക്കണം. ഇതിനായി സാക്ഷരതാഭാരവാഹികളും പഠിതാക്കളും തയ്യാറാക്കുന്ന സ്വീകരണപരിപാടിയാണ് ഇതിന്റെ മൂല്യം.

### 24. മെഡിക്കൽ ക്യാമ്പ്

രക്തനിർണയ ക്യാമ്പും മെഡിക്കൽ ക്വിസും. ഓരോ രോഗത്തിനും വെവ്വേറെയായും വാർഡിൽ സംഘടിപ്പിക്കുക.

### 25. പ്രദർശനം

പഠിതാക്കൾ സ്വമേധയാ നിർമിച്ച കൗതുകവസ്തുക്കളും പഠനോപകരണങ്ങളും അടുത്തുള്ള സ്കൂളിലെയും ആശുപത്രിയിലേയും ഉപകരണങ്ങളും ഒഴിവുദിവസം സൗകര്യമുള്ള സ്കൂളിൽ പൊതുപ്രദർശനത്തിനായി സംഘടിപ്പിക്കുക. കാണികൾക്കു വിശദീകരിച്ചുകൊടുക്കാനുള്ള കഴിവും നിർമാണ പാടവവും മൂല്യനിർണയത്തിനെടുക്കണം.

### 26. പഠനയാത്രാ സംഘം

നിത്യജീവിതവുമായി ബന്ധപ്പെട്ട സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾ നേരിട്ട് മനസ്സിലാക്കാനും ഉല്ലാസത്തിനുമുതകുന്ന യാത്രകൾ.

### 27. ഗ്രാമപാർലിമെന്റ്

ചോദ്യങ്ങൾ കാലേക്കൂട്ടി ശേഖരിച്ചു സദസ്സിൽ അസംബ്ളിയിൽ മന്ത്രിമാരെന്നപോലെ ഉത്തരം. ഉപചോദ്യങ്ങൾക്കു കൂടി പഠിതാക്കൾക്കവസരമുണ്ടാവും. ചോദ്യംചെയ്യാനുള്ള കഴിവാണ് അടിസ്ഥാനം.

### 28. നക്ഷത്രപരിചയം

പഠിതാക്കളുടെ ജന്മനക്ഷത്രമുൾപ്പെടെ ധാരാളം നക്ഷത്രങ്ങളെ കണ്ടുപിടിക്കുക. ഓരോ നക്ഷത്രത്തേയും ആദ്യം ആരാണ് കണ്ടെത്തുക.

### 29. ഗ്രാമീണ സാങ്കേതിക വിദ്യാസംഗമം

നാമാവശേഷമാകുന്ന നാടൻ സാങ്കേതിക വിദ്യകൾ നിരവധി. അത്തരം പ്രതിഭകളെ കണ്ടെത്തി അവരുടെ കരവിരുതും സാക്ഷരതാകേന്ദ്രത്തിലോ കുടുംബസദസ്സിലോ അവതരിപ്പിക്കുക.

### 30. സൗജന്യ ട്യൂഷൻ

സാക്ഷരതാ പദ്ധതിയിൽ പ്രവർത്തിക്കുന്ന ഇൻസ്ട്രക്ടർമാർക്കും, എം.ടി മാർക്കും തുടർന്ന് ഉന്നത വിദ്യാഭ്യാസം നേടുവാൻ സൗജന്യട്യൂഷൻ ക്ലാസുകൾ ഏർപ്പെടുത്തുക.

*31. കൈയെഴുത്തു മാസിക*

പഠിതാക്കളുടെ എഴുത്തും കരവിരുതും പ്രകടിപ്പിക്കുന്ന കൈയെഴുത്തുമാസികകൾക്ക് രക്ഷാധികാരിസംഘം അടിസ്ഥാനത്തിൽ പ്രോത്സാഹനം നൽകുക.

*32. പഠിതാക്കളുടെ ലൈബ്രറി*

വായനാ താത്പര്യമുണർത്തുന്ന നവസാക്ഷരപുസ്തക ലൈബ്രറി ശേഖരിക്കാം. വായിച്ചു തയ്യാറാക്കുന്ന കുറിപ്പുകൾ, ചർച്ചകൾ എന്നിവ പതുതായി ആവിഷ്കരിക്കുക.

**III. ജനകീയതല പ്രവർത്തനങ്ങൾ**

*33. പാചകസംഘം*

അക്ഷരവിരുന്നു മോഡലിൽ പാചകവിധി തയ്യാറാക്കൽ, ഉപയോഗിച്ച ഇലകളുടെ വിവരണം തയ്യാറാക്കൽ.

*34. പായ്യാര സംഘം*

ഓരോരുത്തർക്കും ഒട്ടേറെ നെടുവീർപ്പുകൾ ഉണ്ടാവും. പായ്യാരം. മനസ്സിനും ശരീരത്തിനും ഒരയവു കിട്ടാനാരും ആഗ്രഹിച്ചുപോകും! അവനവന്റെ പ്രയാസങ്ങൾ രസകരമായി അവതരിപ്പിക്കുക.

*35. അധ്വാനസംഘം*

ശ്രമദാന നിർദേശങ്ങൾ– അധ്വാന സമാഹരണം. പ്രാദേശിക പ്രശ്നം പരിഹരിക്കാനുള്ള കഴിവാണ് മൂല്യം.

*36. ഗൃഹസന്ദർശന സംഘം*

പ്രത്യേക വിവരങ്ങൾ ശേഖരിക്കാനും, നിരീക്ഷണ പ്രോജക്ടുകൾ തയ്യാറാക്കാനും ഗൃഹസമ്പർക്കം.

*37. പേരിടൽ സംഘം*

ഇനി ജനിക്കാനിരിക്കുന്ന കുട്ടികൾക്ക് പേരിടാൻ ലിസ്റ്റ് തയ്യാറാക്കുക. അപ്പോഴാണ് പേരിലെ നിർജീവതയും നിരർഥകതയും ബോധ്യമാവുക. അർഥം നോക്കണ്ടേ?

*38. കഥയിൽ ചോദ്യമുണ്ട്*

ഓരോ ചോദ്യത്തിനും വ്യക്തിനിഷ്ഠമായ മറുപടിയിലെ സവിശേഷത, കഥ പറഞ്ഞു കിട്ടുന്ന ഉത്തരങ്ങൾ. വിശകലനം.

*39. ചിത്രംവര സംഘം*

പ്രൈമർ വിഷയങ്ങൾ ചിത്രകഥകൾ, കോമിക്, കാർട്ടൂൺ എന്നിവയാക്കി മാറ്റുക. അവയുടെ പ്രദർശനം.

*40. ഊരാക്കുടുക്കു സംഘം*

മുതിർന്നവർക്കു ചെയ്യാവുന്ന ഊരാക്കുടുക്കുകൾ. നിശ്ചിത സമയത്തിനകം കുരുക്കഴിക്കണം.

*41. വാർത്താശേഖരണ സംഘം*

ഗ്രാമീണ റിപ്പോർട്ടിങ്. ചെറിയ വാർത്തകൾ എഴുതി പൊതു സ്ഥലത്തു പ്രദർശിപ്പിക്കുക.

*42. കർഷക സംഘം*

കൃഷിഭവനുമായി ബന്ധപ്പെട്ടു കാർഷിക ക്ലാസ് മോഡലിൽ ചർച്ച. നഴ്സറി തയ്യാറാക്കൽ, മണ്ണുപരിശോധന.

*43. ആഘോഷങ്ങൾ.*

ക്രിസ്തുമസ്, ബക്രീദ്, വിഷു, ദീപാവലി, ഓണം, മഹാന്മാരുടെ ജന്മദിനം, ഇവയോടനുബന്ധിച്ചുള്ള ആഘോഷങ്ങളും ഐക്യോത്സവങ്ങളും.

ഇവ ദൈനംദിന പ്രവർത്തനങ്ങളുടെ ഭാഗമായല്ലാതെ, പ്രത്യേക കാലയളവിലുള്ള പദ്ധതികളുടെ രൂപത്തിൽ അപ്പപ്പോൾ സംഘാടക സമിതികളുണ്ടാക്കി ക്യാമ്പെയിൻ അടിസ്ഥാനത്തിലും സംഘടിപ്പിക്കാം.

**അക്ഷരകേരളോത്സവം- വാർഡുതല പരിപാടി**

(ഒന്നാം സമ്മാനാർഹരെ പഞ്ചായത്തുതല പരിപാടിയിലേക്കു തെരഞ്ഞെടുക്കപ്പെട്ടതായി സമാപനയോഗത്തിൽ പ്രഖ്യാപിക്കണം.)

*മുന്നൊരുക്കം*

നേരത്തെ പരിശീലനം ലഭിച്ചു സ്ഥലത്തെത്തുന്ന 20 പേരടങ്ങിയ പഞ്ചായത്ത് അക്കാദമിക് ടീം. വാർഡുസംഘാടക സമിതിയിലെ 30 വളണ്ടിയർമാർ.

*സ്ഥലം*

സൗകര്യപ്രദമായ ഒരു വീട്ടുമുറ്റം. സംഘക്കളികൾക്കു പറ്റിയ വേറെ 10 വീടുകൾ അടുത്തടുത്ത്.

പങ്കാളികൾ

സാക്ഷരതയുടെ പഴയതും പുതിയതുമായ മുഴുവൻ ബന്ധു ജനങ്ങളുടെയും കുടുംബാംഗങ്ങളുടെയും സമാഗമം.

ടൈംടേബിൾ

രാവിലെ 5 മണി. പ്രഭാതഭേരി. വിളംബരജാഥ.

(സംഘാടകസമിതി സംഘടിപ്പിക്കുന്നത്.)

*9.15 - പതാക ഉയർത്തൽ*

(രണ്ടാം ഘട്ടത്തിൽ ഒന്നാമതായി ക്ലാസിലെത്തിയ പഠിതാവ്)

*9.20 - സാക്ഷരതാഗാനം (കൂട്ടപ്പാട്ട്)*

*9.30 - അക്ഷരപാർലിമെന്റ്*

(വിഷയം പ്രധാനം. തുടർസാക്ഷരതാ പദ്ധതി. മറ്റു ജീവിത പ്രശ്നങ്ങളാവാം. വനിതാസാക്ഷരതാ സമിതിയുടെ നേതൃത്വ ത്തിൽ. ചോദ്യങ്ങൾ കാലേക്കൂട്ടി എഴുതി വാങ്ങിയത്– പഠിതാവ് നേരിട്ട് ചോദ്യം ചോദിക്കുന്നു. സാക്ഷരതാപ്രവർത്തകർക്കും ചോദിക്കാം.

ഉപചോദ്യങ്ങൾ അനുവദിക്കാം. സ്പീക്കറെ കാലേക്കൂട്ടി നിശ്ചയിക്കണം. പഞ്ചായത്ത് പ്രസിഡന്റ്, മെമ്പർ, ഉദ്യോഗസ്ഥ ന്മാർ, പോലീസുദ്യോഗസ്ഥൻ, ഡോക്ടർ, മന്ത്രിമാർ.)

*11.00 - നിധിവേട്ട*

നവസാക്ഷരരുടെ ഗ്രൂപ്പ് തിരിക്കലും നിർദേശങ്ങൾ മനസ്സി ലാക്കി ഓരോ ഗ്രൂപ്പും നിധി കണ്ടെത്തലും (എത്തിച്ചേരുന്ന സ്ഥലത്തു രഹസ്യം)

*11.30 – സംഘപ്രവർത്തനം*

നേരത്തെ പരിശീലനം ലഭിച്ച രണ്ടുപേർ വീതം ഓരോ ഗ്രൂപ്പിനും നേതൃത്വം നൽകുന്നു. മാനസികോല്ലാസമാണ് പ്രധാനം. സമ്മാനങ്ങൾക്ക് അർഹരെ കണ്ടെത്തണം.

*1.00 - പാചകമേള (അക്ഷരവിരുന്നു മോഡൽ).*

അരി, സംഘാടകസമിതി യോഗത്തിലെ വാഗ്ദാനമനുസ രിച്ചു ശേഖരിച്ചതും വിഭവങ്ങൾ, കുടുംബസദസ്സു തീരുമാന

പ്രകാരം അയൽവീട്ടുകാർ കുറിപ്പടി സഹിതം കൊണ്ടുവരുന്നതും, ആഹാരരീതികൾ, പോഷകങ്ങൾ ചർച്ച. ഉച്ചഭക്ഷണം എല്ലാവർക്കും ഇതുവഴി സാധിക്കണം.

*2.00 – അക്ഷര സൗഹൃദം*

പഠിതാക്കൾക്ക് വിദഗ്ധ സംഘത്തിലെ അംഗങ്ങളുമായി പരിചയപ്പെടലും നൂറുശതമാനം പഠിതാക്കളും ക്ലാസിലെത്തിയെന്നുറപ്പാക്കലും– ഇൻസ്ട്രക്ടർ, രക്ഷാധികാരി സമിതി ഭാരവാഹികൾ, നവസാക്ഷരസംഗമം.

*2.30 – ഗ്രൂപ്പു ലീഡർമാരുടെ റിപ്പോർട്ടിങ്, സമ്മാനദാനം, കൂട്ടപ്പാട്ട്.*

ഓരോ ഗ്രൂപ്പിലും നടന്ന പ്രവർത്തനങ്ങൾ വിശേഷപ്പെട്ടവ പ്രദർശിപ്പിച്ചുകൊണ്ട് ലീഡർ ആയ നവസാക്ഷരൻ റിപ്പോർട്ടു ചെയ്യുന്നു. സമ്മാനദാനത്തിനു ശേഷം കൂട്ടപ്പാട്ടോടെ സമാപനം.

വാർഡടിസ്ഥാനത്തിൽ വിജയികൾക്ക് സമ്മാനം കൊടുക്കണം. പഞ്ചായത്ത് പരിപാടിയിൽ തുടർന്ന് അവസരം നൽകാം. (ഗ്രേഡു കിട്ടിയവ പരിഗണിക്കാം.)

**ഇതിനുവേണ്ടത്**

മറ്റാരും അനങ്ങാത്ത സാഹചര്യത്തിൽപോലും ഒരു സന്നദ്ധസംഘടനയ്ക്കോ, ഗ്രന്ഥശാലയ്ക്കോ, പഞ്ചായത്തുമെമ്പർക്കോ, സ്കൂൾ ഹെഡ്മാസ്റ്റർക്കോ വാർഡുതലത്തിൽ തുടർസാക്ഷരതാ പ്രവർത്തനരംഗം ചലനാത്മകമാക്കാവുന്ന സാഹചര്യമുണ്ട്. കഴിഞ്ഞ ഘട്ടത്തിലെപോലെ ഉദ്യോഗസ്ഥ സഹകരണമോ ബഹുജന പിന്തുണയോ ഇപ്പോൾ തുടർസാക്ഷരതാ പദ്ധതിക്കില്ലെന്ന പരിമിതി കണക്കിലെടുത്തുകൊണ്ട് പഞ്ചായത്തു സാക്ഷരതാ സമിതിക്ക്– അവിടെയിപ്പോഴും ജനകീയ സംവിധാനം നിലനിൽക്കുന്നു– സമസ്ത ജനവിഭാഗങ്ങളുടേയും പിന്തുണ നേടിയെടുക്കാൻ സാധിക്കണം. ഒന്നാംഘട്ടത്തിൽ പരിപാടികളുടെ പ്രത്യേകത കൂടിയാണ് എല്ലാ വിഭാഗങ്ങളുടേയും പിന്തുണ നേടിയെടുത്തത്. പരിപാടിയും ചുമതലയും വച്ചു ഉദ്യോഗസ്ഥരെയും ബഹുജനസംഘടനകളെയും തുടർസാക്ഷരതയുമായി ബന്ധിപ്പിക്കുകയാണു വേണ്ടത്. കുടുംബസദസ്സും, രക്ഷാധികാരിസമിതിയും പുതുതായി നിലവിൽവരുന്ന അക്ഷരസംഘവും നടത്തിക്കൊണ്ടുപോവാൻ, കൃഷിഭവൻ, വില്ലേജ് ഓഫീസ്, പഞ്ചായത്ത്

ഓഫീസ്, ഡിസ്പെൻസറി, ആരോഗ്യവകുപ്പുദ്യോഗസ്ഥന്മാർ, ഗ്രാമസേവകർ, മഹിളാപ്രവർത്തകർ, അധ്യാപകർ എന്നിവരുടെ ഒരു നിരതന്നെ വാർഡുതലത്തിൽ അണിനിരത്തണം. പരിപാടിവച്ച് ആവശ്യമായ ആസൂത്രണവും നിർവഹണവും വേണമെന്നു പറയേണ്ടതില്ലല്ലോ. പഠിതാക്കൾക്കു മുൻകൈയും അംഗീകാരവും പദവിയുമുള്ള അക്ഷരകേരള സംഘങ്ങൾ പ്രാദേശികതലത്തിൽ പ്രവർത്തനക്ഷമമാകുന്നതോടെ തുടർസാക്ഷരതാ പദ്ധതി സാക്ഷരതാനന്തര വികസനപ്രക്രിയയായി രൂപാന്തരപ്പെട്ടുവരികയാണു ചെയ്യുക. പ്രവർത്തനങ്ങളുടെ ഫലമായി ഓരോരോ പുതിയ വിഭാഗങ്ങൾ കൂടെ വരികയാണു ചെയ്യുക. അതിനുപറ്റിയ പരിപാടികൾ ആവിഷ്ക്കരിച്ചു നടപ്പാക്കുക. മൊത്തത്തിൽ കേരളത്തിലെ ഓരോ വാർഡിലും /ഡിവിഷനിലും സാക്ഷരതാ പ്രവർത്തനവുമായി ബന്ധപ്പെടാതിരിക്കുന്നത് ഒരു സാമൂഹ്യവിരുദ്ധ സ്വഭാവമായി മാറുകയാണു വേണ്ടത്. ജനങ്ങൾ ആവേശഭരിതരും കർമനിരതരും ആകുന്നതോടെ ഉദ്യോഗസ്ഥരും ബഹുജന സംഘടനകളും കൂടെ വരുമെന്നാണല്ലോ അനുഭവം.

സാക്ഷരതാ ക്ലാസിലേക്കു നവസാക്ഷരരെ സ്ഥിരമായി ആകർഷിക്കാൻ പറ്റിയ പുറംപ്രവർത്തനങ്ങൾ ഇനിയും ഒട്ടേറെ വികസിപ്പിച്ചെടുക്കേണ്ടതുണ്ട്. കേരളോത്സവംപോലുള്ള പരിപാടികളിലും മറ്റു സാക്ഷരതാപ്രവർത്തനങ്ങളിലും നിരവധി പുതിയ ബോധനോപാധികൾ ഉരുത്തിരിഞ്ഞു വന്നിട്ടുണ്ട്. പുതിയ പഠനോപകരണങ്ങൾ, പഠനതന്ത്രങ്ങൾ, പഠിതാക്കൾതന്നെ കണ്ടെത്തുന്ന പഠനരീതികൾ ഇവ സാക്ഷരതാരംഗത്തു മാത്രമല്ല ഔപചാരിക വിദ്യാഭ്യാസരംഗത്തുകൂടി പുതിയ ചലനങ്ങൾ സൃഷ്ടിക്കാൻ ഉതകുന്നവയാണ്.

# സാക്ഷരതയും സാംസ്കാരിക മുന്നേറ്റവും

സമ്പൂർണ സാക്ഷരത നേടിയ സമൂഹത്തെ ഒരുപുതിയ ശാസ്ത്രീയ സമൂഹമാക്കി വളർത്തുക എന്ന ലക്ഷ്യംകൂടി മുന്നിൽ കാണേണ്ടതുണ്ട്. നവസാക്ഷര സമൂഹത്തെ ശാസ്ത്രബോധമുൾക്കൊണ്ട ഒരു സമൂഹമാക്കി വളർത്തേണ്ട ബോധപൂർവമായ പ്രവർത്തനമാണ് ഉണ്ടാകേണ്ടത്. സാമാന്യം അഭ്യസ്തവിദ്യരായ മധ്യവർത്തി സമൂഹത്തിൽ ശാസ്ത്രബോധ വളർച്ചയ്ക്കായി ഒട്ടനവധി പ്രവർത്തനങ്ങൾ കേരളത്തിൽ നടന്നിട്ടുണ്ട്. അവയൊക്കെത്തന്നെ നവസാക്ഷരസമൂഹത്തെ ലക്ഷ്യമാക്കിക്കൊണ്ട് പുനരാസൂത്രണം ചെയ്യുകയാണിന്നാവശ്യം. ഇത്തരം പ്രവർത്തനങ്ങൾ സാക്ഷരതയുടെ സന്തുലിതയ്ക്കും നിലനിൽപിനും അനുപേക്ഷണീയവുമാണ്.

### നവസാക്ഷര സമൂഹത്തിലെ സാംസ്കാരിക പ്രവർത്തനങ്ങളുടെ മുഖ്യലക്ഷ്യങ്ങൾ

നവസാക്ഷരരിൽ ശാസ്ത്രബോധത്തിലധിഷ്ഠിതമായ ഒരു പുത്തൻ സംസ്കാരത്തിന്റെ ഉണർവും ആവേശവുമാണ് സൃഷ്ടിക്കേണ്ടത്. ഈ പ്രവർത്തനത്തിന് താഴെപറയുന്ന ലക്ഷ്യങ്ങളുണ്ടാവണം.

1. അത് ജനങ്ങളിൽ അന്തർഭവിച്ചുകിടക്കുന്ന സർഗാത്മക ശക്തിയെ ഉത്തേജിപ്പിക്കുന്നതാവണം.

2. അത് ലക്ഷക്കണക്കിനു വരുന്ന സന്നദ്ധപ്രവർത്തകരിലും പ്രാദേശിക സാംസ്കാരിക നായകന്മാരിലും കർമോന്മുഖതയുടെ ആവേശം സൃഷ്ടിക്കുന്നതാവണം.

3. നമ്മുടെ സാംസ്കാരിക പൈതൃകത്തിന്റെ അന്ത:സത്ത ഉൾക്കൊള്ളുകയും അതിലെ നെല്ലും പതിരും തിരിച്ചറിയുന്നതിനുള്ള വിവേചനബോധം ഉണ്ടാവുകയും ചെയ്യണം.

4. വ്യക്തി, സമൂഹം, പരിസരം, ആഗോള സാഹചര്യങ്ങൾ ഇവതമ്മിലുള്ള പരസ്പരബന്ധങ്ങളും പ്രതിപ്രവർത്തനങ്ങളും മനസ്സിലാക്കുകയും അത് സ്വജീവിതത്തെ എത്രമാത്രം സ്വാധീനിക്കുന്നു എന്ന അറിവ് പകരുകയും വേണം.

5. ഈ അറിവ് ഒരു കർമപരിപാടിയായി മാറണം.

ഈ ലക്ഷ്യങ്ങളിലൂന്നി നവസാക്ഷര സമൂഹത്തെ മുന്നിൽ കണ്ടുകൊണ്ടുള്ള പ്രവർത്തനങ്ങളാണ് സംഘടിപ്പിക്കേണ്ടത്. ഇതിൽ ഏറ്റവും മുഖ്യമായ ഒന്നാണ് നവസാക്ഷരരിലും സാക്ഷരതാപ്രവർത്തകരിലും വളർത്തിക്കൊണ്ടുവരേണ്ട വായനാശീലം. ഒരു വായനാസംസ്കാരംതന്നെ വളർത്തിയെടുക്കാൻ കഴിയണം.

വായനാ സംസ്കാരം

വായനാസംസ്കാരം ഉത്തേജിപ്പിക്കുന്നതിന് ഒരു പുത്തൻ ലൈബ്രറിപ്രസ്ഥാനം രൂപപ്പെടുത്തിയെടുക്കേണ്ടതുണ്ട്. സാക്ഷരതയുടെ അന്ത്യഘട്ടത്തിൽ സ്വയം പഠനത്തിന് സാധിക്കുമാറാകുന്നതോടെ നവസാക്ഷരരെ ഏതെങ്കിലും വായനശാലയുമായി ബന്ധിപ്പിച്ചു കൊടുക്കണം. അതുമായുള്ള നിരന്തരമായ ബന്ധം പുസ്തകത്തെ സ്നേഹിക്കാൻ പര്യാപ്തമാകുന്നതാണ്. കേരളത്തിൽ ഇന്ന് 5000-ത്തോളം വായനശാലകളുള്ളതായി കണക്കാക്കിയിട്ടുണ്ട്. കേരളത്തിന്റെ നവോത്ഥാനത്തിനും പുരോഗമനപ്രസ്ഥാനങ്ങളുടെ വളർച്ചയ്ക്കും ഇവ ചെയ്തിരിക്കുന്ന സേവനം ചെറുതൊന്നുമല്ല. എന്നാൽ, ഇന്ന് അവ അവയുടെ യഥാർഥ ധർമം നിർവഹിക്കുന്നുണ്ടോ എന്ന് സംശയമാണ്. 80 ലക്ഷത്തോളം ഉറുപ്പിക സർക്കാർ ഈ ഗ്രന്ഥശാലകൾക്ക് ഗ്രാന്റായി നൽകുന്നുമുണ്ട്. ഇത് തുലോം അപര്യാപ്തമാണെന്ന് സൂചിപ്പിക്കുന്നതോടൊപ്പം ഇതിന്റേതന്നെ ഗുണമേന്മ ലഭ്യമാകുന്നുണ്ടോ എന്ന സംശയവും ന്യായമായും പൊങ്ങിവരുന്നുണ്ട്. ഈ സാഹചര്യത്തിലാണ് ഒരു പുത്തൻ ലൈബ്രറി പ്രസ്ഥാനം, പ്രത്യേകിച്ച് നവസാക്ഷരരെ ലക്ഷ്യമാക്കിക്കൊണ്ട്, ജനകീയാടിസ്ഥാനത്തിൽ വളർത്തിക്കൊണ്ടുവരുന്നതിനെക്കുറിച്ചാലോചിക്കേണ്ടത്.

*1. ഗ്രാമീണ ലൈബ്രറി ശൃംഖല*

ക്ഷയിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ സാംസ്കാരിക മൂല്യങ്ങളെ ഉത്തേജിപ്പിക്കുകയും പുരോഗമനാത്മകമായ ഒരു

പുത്തൻ മതേതരത്വ ജനാധിപത്യശാസ്ത്രസംസ്കാരം കെട്ടിപ്പടുക്കുകയും ചെയ്യുന്നതിനുള്ള കേന്ദ്രമായി പ്രവർത്തിക്കാൻ സാധിക്കുന്ന ഒരു ഗ്രാമീണ ലൈബ്രറി ശൃംഖല കെട്ടിപ്പടുക്കാൻ സാക്ഷരതാ പ്രവർത്തനത്തിന് കഴിയണം. എങ്ങനെ സംഘടിപ്പിക്കാം?

1. ആദ്യമായി സാക്ഷരതാപ്രവർത്തകരെ വായനാസംസ്കാരത്തിന്റെ വക്താക്കളാക്കാനുള്ള പ്രാഥമിക പരിശീലനം നൽകണം.

2. ഒരു പഞ്ചായത്തിൽത്തന്നെ എട്ടോ പത്തോ ചെറു ലൈബ്രറികൾ സ്ഥാപിക്കണം. ഒരു വാർഡിൽ ഒന്ന് എന്നു വയ്ക്കാം. ഇവ വിദ്യാലയങ്ങളിലോ പൊതുസ്വീകാര്യമായ വ്യക്തിയുടെ വീട്ടിലോ, ഇന്നുള്ള വായനശാലകൾ, ക്ലബ്ബുകൾ എന്നിവയിലോ തുടങ്ങാം.

3. ഇവിടെ താഴെപറയുന്ന പുസ്തകങ്ങൾ ലഭ്യമാക്കണം. നവസാക്ഷരർക്കുള്ള പുസ്തകങ്ങൾ, വനിതാ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്ന പുസ്തകങ്ങൾ, സാക്ഷരതാ പ്രവർത്തകർക്കുള്ള പുസ്തകങ്ങൾ, കുട്ടികൾക്കുള്ള പുസ്തകങ്ങൾ എന്നിവ വേറെ വേറെയുണ്ടാവണം.

4. ഇവയുടെ നടത്തിപ്പിന് പ്രദേശിക കമ്മിറ്റികളുണ്ടാക്കണം.

5. ഇവിടെ ചുരുങ്ങിയത് മാസത്തിലൊരിക്കൽവീതം പുസ്തകോത്സവം നടത്തണം. അപ്പോൾ എല്ലാ പുസ്തകങ്ങളും പ്രദർശനത്തിനു വയ്ക്കണം.

6. നവസാക്ഷരർ കൂട്ടംകൂട്ടമായി കേന്ദ്രത്തിലെത്തണം. അവരുടെ വിനോദയാത്രയുടെ ഭാഗമാക്കണം.

7. പുസ്തകോത്സവത്തിൽവച്ച് നവസാക്ഷരർക്കും മറ്റുള്ളവർക്കും പുസ്തകം വായിക്കാൻ കടംകൊടുക്കണം. അടുത്ത പുസ്തകോത്സവത്തിനു മുമ്പായി അവ ആ കേന്ദ്രത്തിലുള്ള പഠിതാക്കൾക്ക് മുഴുവൻ ലഭ്യമാക്കണം.

8. പുതിയ പുസ്തകങ്ങളും സ്വയം വായിക്കാൻ പറ്റാത്തവയും വായിച്ചു പരിചയപ്പെടുത്തി കൊടുക്കണം.

9. പുസ്തകോത്സവത്തിൽ പാട്ട്, കളികൾ, മറ്റ് സാംസ്കാരിക പരിപാടികൾ എന്നിവയുണ്ടാകണം.

10. എഴുത്തുകാർ, കവികൾ, കലാകാരന്മാർ എന്നിവർ ആ ദിവസങ്ങളിൽ അവിടെയുണ്ടാകണം. അവരുടെ ചെറുപ്രഭാഷണവും മറ്റ് ബന്ധപ്പെടലുകളും നടത്തണം.

11. ഒരുമാസത്തിനുശേഷം ഈ പ്രദർശനം ഒരു കേന്ദ്രത്തിൽനിന്നു മറ്റൊരു കേന്ദ്രത്തിലേക്ക് കൊണ്ടുപോകണം. ഒരു പുസ്തകജാഥ. എട്ടോ പത്തോ മാസംകൊണ്ട് എല്ലാ പുസ്തകങ്ങളും എല്ലാ കേന്ദ്രങ്ങളിലുമെത്തണം.

12. പുസ്തക സംഭരണവാരം. വ്യക്തികളിൽനിന്നും സ്ഥാപനങ്ങളിൽനിന്നും പുസ്തകം സംഭാവനയായി സ്വീകരിക്കാൻ പരിപാടി വേണം.

13. നവസാക്ഷരരും സാക്ഷരതാ പ്രവർത്തകരുമൊക്കെക്കൂടി ഉണ്ടാക്കുന്ന കയ്യെഴുത്തു മാസികകൾ വേണം.

14. സാമ്പത്തികശേഷിയുള്ളവരെ പുസ്തകം വാങ്ങുന്നതിനായി പ്രോത്സാഹിപ്പിക്കണം.

15. കുട്ടികളുടെ വായനാശീലം വളർത്താനും പരിപാടിയുണ്ടാവണം.

പുസ്തകയാത്ര

നവസാക്ഷരരുടെയും സാക്ഷരതാപ്രവർത്തകരുടെയും സർഗവാസന പരിപോഷിപ്പിച്ച് അവരിൽ ആത്മവിശ്വാസവും ശുഭാപ്തിവിശ്വാസവും വളർത്താൻ സഹായിക്കുന്ന ഒരു പരിപാടിയാണിത്.

പ്രവർത്തനം

ഒരു കേന്ദ്രത്തിലെ നവസാക്ഷരർ മുഴുവൻ അവർക്ക് ഇഷ്ടമുള്ള വിഷയത്തെക്കുറിച്ച് അവരുടെതന്നെ ഭാഷയിലും കൈപ്പടയിലും ഒന്നോ രണ്ടോ പേജ് എഴുതണം. ആനുകാലികപ്രശ്നങ്ങളാവാം, അവരുടെതന്നെ വ്യക്തിപരമോ കുടുംബപരമോ ആയ പ്രശ്നങ്ങളെക്കുറിച്ചാവാം, ചുറ്റും അവർ കാണുന്നതും അനുഭവപ്പെടുന്നതുമായ നൂറുനൂറ് പ്രശ്നങ്ങളെക്കുറിച്ചാവാം, അവരുടെ ഭാവനാസൃഷ്ടികളാവാം. അങ്ങനെ എന്തും. ഇതു മുഴുവൻ ശേഖരിച്ച് ഒരു പ്രഥമിക പരിശോധനയ്ക്കുശേഷം ഏറ്റവും നല്ല അഞ്ചോ ആറോ എണ്ണം തെരഞ്ഞെടുത്ത് ഒരു വലിയ പുസ്തകത്തിൽ അവ ഒട്ടിച്ചുവയ്ക്കുക. പുസ്തകത്തിൽ ആകെ 400–ഓ 500–ഓ പേജ് വേണം. ഒരു കേന്ദ്രത്തിൽനിന്ന് 8-10

പേജുകൾ തീർത്ത ആ പുസ്തകം ഒരു വലിയ ജാഥയായി അടുത്ത കേന്ദ്രത്തിലേക്ക് കൊണ്ടുപോവുക. അവിടെ അത് സ്വീകരിക്കാൻ സ്വാഗതസംഘവും മറ്റ് ഏർപ്പാടുകളുമൊക്കെ വേണം. ആ കേന്ദ്രത്തിൽനിന്നും ഇതുപോലെ ശേഖരിച്ച രചനകൾ അതിൽ ഒട്ടിച്ചതിനുശേഷം മറ്റൊരുദിവസം ആ പുസ്തകവുമായി അവിടെയുള്ള പ്രവർത്തകർ അടുത്ത കേന്ദ്രത്തിലേക്ക് ജാഥയായി കൊണ്ടുപോകുന്നു. ആഴ്ചയിലൊരിക്കലോ, മാസത്തിൽ രണ്ടുതവണയോ ഈ ജാഥ തൊട്ടടുത്ത കേന്ദ്രത്തിലേക്ക് നീങ്ങുന്നു. ഓരോ കേന്ദ്രത്തിൽ വച്ച് വലിയ സാംസ്കാരിക പരിപാടികളോടെ പുസ്തകം സ്വീകരിക്കുന്നു. ഇരുപതോ മുപ്പതോ കേന്ദ്രത്തിലെത്തുന്നതോടെ പുസ്തകം നിറയും. ആ പ്രദേശത്തിലെ നവസാക്ഷരരുടേയും സാക്ഷരതാ പ്രവർത്തകരുടേയും ഒന്നാന്തരമൊരു കൃതിയായിരിക്കും അത്. ഈ പുസ്തകയാത്ര വീണ്ടും തുടരാവുന്നതാണ്. ഇതിൽനിന്ന് ഏറ്റവും നല്ലവ തെരഞ്ഞെടുത്ത് ജില്ലാടിസ്ഥാനത്തിലും സംസ്ഥാനാടിസ്ഥാനത്തിലും ഇത്തരം പരിപാടികൾ തുടർന്ന് നടത്താവുന്നതാണ്.

*നവസാക്ഷര പുസ്തകങ്ങൾ*

ഇന്ന് ഇത്തരം പുസ്തകങ്ങൾ തുലോം കുറവാണ്. ഇത്തരം പുസ്തകങ്ങൾ ധാരാളമായി ഉണ്ടാക്കാനുള്ള പരിപാടികൾ വേണം. കുട്ടികളേക്കാൾ ലോകവിവരമുള്ള മുതിർന്നവർക്ക് യോജിച്ച ഉള്ളടക്കമായിരിക്കണം. എന്നാൽ രണ്ടാംതരക്കാരന്റെ അക്ഷരജ്ഞാനവും മുതിർന്നവരുടെ ലോകവിവരവുമുള്ള ഘടനയും ഉള്ളടക്കവുമൊക്കെ വച്ച് പുസ്തകമുണ്ടാക്കുക എന്നത് ശ്രമകരമാണ്. പ്രതിപാദനത്തിൽ ലാളിത്യവും ഉള്ളടക്കത്തിൽ ഉയർന്ന നിലവാരവും ഉണ്ടാവണം.

പഠിതാക്കളുടെ ജീവിതസാഹചര്യവുമായി ബന്ധമുള്ള മുതിർന്ന എഴുത്തുകാർ ഇതിനായി മുന്നോട്ടുവരണം. ഇന്ന് വാസ്തവത്തിൽ ഇതിന് കുറ്റമറ്റ ഒരു മാതൃകയില്ല. അതുണ്ടാക്കണം. പുസ്തകമെഴുതിയതിനുശേഷം അത് ലഭ്യമാകുന്നതു വരെ വായിച്ചുകേൾപ്പിച്ച് അഭിപ്രായങ്ങൾകൂടി കേട്ടതിനുശേഷം വേണ്ട മാറ്റങ്ങൾ വരുത്തിയേ അച്ചടിക്കാവൂ. പുസ്തകത്തിന്റെ വലുപ്പം 16 മുതൽ 64 വരെ പേജുകളാകാവുന്നതാണ്. നല്ല ബോൾഡ് ടൈപ്പ്, ആവശ്യത്തിന് ചിത്രീകരണം എന്നിവ വേണം. ഇതേക്കുറിച്ച് കൂടുതൽ അനുഭവങ്ങളും അതിന്റെ അടിസ്ഥാനത്തിലുള്ള പഠനങ്ങളും ആവശ്യമാണ്. ബോധപൂർവമായ ആസൂത്രണം ഉണ്ടാവണം.

## സാക്ഷരതയും ശാസ്ത്രബോധവും

സാക്ഷരസമൂഹം വിജ്ഞാനദാഹിയായ ഒരു സമൂഹമാണ്. അവിടെ ശാസ്ത്രപ്രചരണത്തിന് ഏറെ സാധ്യതകളുണ്ട്. സാക്ഷരതാ പാഠാവലി ഇതിന്റെ ഒരു ചൂണ്ടുപലകയാണ്. അവിടെ നിന്ന് ഏറെ ദൂരം പോകാൻ ആ ഉത്തേജനം സഹായിക്കുന്നതാണ്. ഒട്ടനവധി ശാസ്ത്രവിഷയങ്ങൾ നവസാക്ഷരരുടെ മുമ്പിൽ അവതരിപ്പിക്കാവുന്നതാണ്.

*വിവിധ വിഷയങ്ങൾ*

1. വീടും ചുറ്റുപാടും.
2. പരിസര മലിനീകരണം.
3. കുടിവെള്ളപ്രശ്നം.
4. ഇന്ധന വിഷയം.
5. ഊർജ സംരക്ഷണം.
6. പ്രതിരോധ കുത്തിവയ്പുകൾ.
7. പുകയില്ലാത്ത അടുക്കള.
8. മദ്യം, മയക്കുമരുന്ന്, പുകവലി.
9. അന്ധവിശ്വാസങ്ങൾ, അനാചാരങ്ങൾ.
10. ഉപഭോക്തൃ വഞ്ചന.
11. നല്ല വിദ്യാഭ്യാസം.
12. അനാവശ്യ മരുന്നുകൾ.
13. ശാസ്ത്രീയമായ കാർഷികരീതി.
14. കുടുംബ വിഭവ ആസൂത്രണം.
15. ഉപഭോഗ സംസ്കാരം.
16. പൊതുമുതൽ സംരക്ഷണം.
17. അശാസ്ത്രീയമായ വികസന തന്ത്രങ്ങൾ.
18. കൈക്കൂലി, സേവ, ശുപാർശ, കോഴ.
19. ഓഫീസുകളിലെ നിഷ്ക്രിയത്വം.
20. വർഗീയ, വിഭാഗീയതകൾക്കെതിരെ.
21. സാമൂഹ്യ ബോധം.

22. പ്രപഞ്ചവീക്ഷണം.

23. മനുഷ്യൻ– ഉത്പത്തിയും വികാസവും.

24. മനുഷ്യനും പ്രകൃതിയും.

25. പ്രകൃതിസംരക്ഷണം.

26. ഒരേയൊരു ഭൂമി.

27. കാര്യകാരണ ബന്ധം.

28. ശാസ്ത്രത്തിന്റെ രീതി.

ഇങ്ങനെ അനവധി വിഷയങ്ങളുണ്ട്. ഇവയെ പുരസ്കരിച്ച് മാസംതോറും പ്രഭാഷണങ്ങളും ചർച്ചാക്ലാസുകളും സംഘടിപ്പിക്കാം. ക്ലാസുകൾക്കാവശ്യമായ നോട്ടുകൾ നേരത്തെ തയ്യാറാക്കി പ്രവർത്തകരെ പരിശീലിപ്പിക്കണം. ഇത്തരം ക്ലാസുകൾ നവസാക്ഷരർക്ക് മാത്രമല്ല, സമൂഹത്തിലെ എല്ലാ ജനവിഭാഗത്തിനും പ്രയോജനപ്പെടുന്നതാണ്.

# അനുബന്ധം

# സാക്ഷരകേരളം

തുടർ സാക്ഷരതാപ്രവർത്തനത്തിനും തുടർ വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കുമായി കേരള സർക്കാർ തയാറാക്കിയ പ്രോജക്റ്റ് റിപ്പോർട്ടിന്റെ ചുരുക്കം.

## 1. ആമുഖം

1990-ൽ കേരളത്തിൽ നടത്തിയ സമ്പൂർണസാക്ഷരതാ യജ്ഞത്തിന്റെ ഫലമായി സംസ്ഥാനത്തെ സാക്ഷരതാ നിരക്ക് 93.64 ശതമാനമായി ഉയർന്നു. സമ്പൂർണ സാക്ഷരത നേടുന്ന ഇന്ത്യയിലെ ആദ്യത്തെ സംസ്ഥാനമെന്ന അപൂർവ ബഹുമതിയാണ് അങ്ങനെ ഈ സംസ്ഥാനം നേടിയത്. നവസാക്ഷരരുടെ ഈ വലിയ വിഭാഗം നിരക്ഷരതയിലേക്ക് ഊർന്നു പോകാതിരിക്കാനാവശ്യമായ തുടർവിദ്യാഭ്യാസപ്രവർത്തനങ്ങൾ ആരംഭിക്കുക എന്നത് പരമപ്രധാനമാണ്. രണ്ടാംഘട്ടപ്രവർത്തനങ്ങൾ ആരംഭിക്കാനുണ്ടായ കാലതാമസം കുറേ പേരെയെങ്കിലും നിരക്ഷരതയിലേക്ക് തള്ളിമാറ്റാൻ കാരണമായിട്ടുണ്ടാകാം. അതിനാൽ അവരെ തിരിച്ച് മുഖ്യധാരയിലേക്ക് കൊണ്ടുവരാനുള്ള പ്രവർത്തനങ്ങളും ഉണ്ടാവേണ്ടതുണ്ട്. കൂടാതെ ആദ്യഘട്ടപ്രവർത്തനത്തിൽ ചില പ്രത്യേകസാഹചര്യങ്ങളാൽ പങ്കാളികളാവാൻ കഴിയാത്ത ജനവിഭാഗങ്ങളെ പുതുതായി ചേർക്കാൻ പരിപാടികൾ വേണം. അതുപോലെതന്നെ സാക്ഷരതയുടെ വിവിധ ഘട്ടങ്ങളിൽ ചോർന്നു പോകാനിടയായവരുടെ നിലവാരം മെച്ചപ്പെടുത്തുന്നതിനും പരിപാടികൾ വേണം. നേരത്തെ സാക്ഷരത നേടിയ എറണാകുളം ജില്ലയിൽ ഇപ്പോൾ നടത്തുന്ന തുടർ വിദ്യാഭ്യാസ പ്രവർത്തനങ്ങൾ മറ്റ് 13 സംസ്ഥാനങ്ങളിലേയും പ്രവർത്തനങ്ങളുമായി ബന്ധിപ്പിച്ച് മുന്നോട്ട് കൊണ്ടുപോകാൻ സാധിക്കണം. ജനശിക്ഷണ നിലയങ്ങളുടെ പ്രവർത്തനത്തെ കേരളത്തിലെ പ്രത്യേക സാമൂഹ്യസാഹചര്യങ്ങൾക്ക് യോജിച്ച വിധത്തിൽ പുനർനിർണയം ചെയ്യുകയും വേണം. അവയെ ജനവിദ്യാകേന്ദ്രങ്ങൾ എന്ന് പുനർനാമകരണം ചെയ്യുന്നത് ഉചിതമായിരിക്കും.

രണ്ടാംഘട്ട സാക്ഷരതാപ്രവർത്തനത്തിൽ ഏറ്റെടുക്കാനുദ്ദേശിക്കുന്ന മുഖ്യ ചുമതലകൾ

1. നവസാക്ഷരരുടെ അടിസ്ഥാന സാക്ഷരത നിലനിർത്തുകയും ബോധവൽകരണ പ്രവർത്തനങ്ങൾ സംഘടിപ്പിക്കുകയും ചെയ്യുക.

2. നവസാക്ഷരരുടെ, പ്രത്യേകിച്ച് സ്ത്രീകളുടെ സാക്ഷരത നിലനിർത്തുകയും പരിപോഷിപ്പിക്കുകയും ചെയ്യുക.

3. നവസാക്ഷരർക്കനുയോജ്യമായ അധികവായനാ സാമഗ്രികൾ നൽകുക.

4. കൊഴിഞ്ഞുപോയവർക്കായി സാക്ഷരതാക്ലാസ്സുകൾ സംഘടിപ്പിക്കുക.

5. ഒന്നാംഘട്ട പ്രവർത്തനത്തിൽ പങ്കാളികളാകാൻ കഴിയാത്തവർക്കായി പ്രത്യേക ക്ലാസ്സുകൾ സംഘടിപ്പിക്കുക.

6. തുടർസാക്ഷരതയെ സംസ്ഥാനത്തിന്റെ വികസനപ്രവർത്തനങ്ങളുമായി ബന്ധിപ്പിക്കുക.

7. പതിനാല് വയസ്സിന് താഴെയുള്ള സ്കൂൾ പഠനം നിന്നുപോയവർക്ക് അനൗപചാരിക വിദ്യാഭ്യാസം നൽകുകയും അവരെ വീണ്ടും സ്കൂളിലേക്കയയ്ക്കാനുള്ള സാഹചര്യം സൃഷ്ടിക്കുകയും ചെയ്യുക.

കൂടാതെ പത്താംതരം തോറ്റ ഇൻസ്ട്രക്ടർമാരുടെ നിലവാരം വർധിപ്പിക്കാനുള്ള പ്രവർത്തനങ്ങൾ സംഘടിപ്പിച്ച് അവരെ പത്താംതരം പാസ്സാകാനുള്ള സാഹചര്യം സൃഷ്ടിക്കുക.

## 2. തുടർ സാക്ഷരതാഘട്ടം

ആകെയുള്ള 22.83 ലക്ഷം നിരക്ഷരരിൽ 15.15 ലക്ഷം പേരാണ് ഒന്നാംഘട്ട ക്ലാസ്സിൽ വന്നത്. അതിൽ ലിറ്ററസി മിഷൻ നിർദേശിച്ച നിലവാരമെത്തിക്കാൻ സാധിച്ച 12.22 ലക്ഷം പേരും, കൊഴിഞ്ഞുപോയവരും ക്ലാസ്സിൽ ചേരാത്തവരേയുമെല്ലാം കണക്കാക്കിയാൽ ഉദ്ദേശം 18 ലക്ഷം പേരെ ലക്ഷ്യം വച്ചുകൊണ്ടാണ് തുടർസാക്ഷരതാ പ്രവർത്തനം ആരംഭിക്കേണ്ടത്. ബാക്കിയുള്ളവർ മന്ദബുദ്ധികളോ മദ്യത്തിനടിമപ്പെട്ടവരോ, സഞ്ചാരികളോ ആണെന്നും കണക്കാക്കിയിരിക്കുന്നു.

### a. ജനവിദ്യാകേന്ദ്രം

5000 ജനങ്ങൾക്ക് ഒന്ന് എന്ന നിരക്കിൽ ജനവിദ്യാകേന്ദ്രങ്ങൾ ഉണ്ടാവണമെന്നാണ് NLM നിർദേശിച്ചിട്ടുള്ളത്. കേരളത്തിലെ ആകെ ജനസംഖ്യ 290 ലക്ഷമാണ്. ഉദ്ദേശം 6000 ജനവിദ്യാകേന്ദ്രങ്ങൾ ഉണ്ടാവേണ്ടതുണ്ട്. ഇതിൽ 500 എണ്ണം RFLP-യുടെ ഭാഗമായും സന്നദ്ധസംഘടനകൾ നടത്തുന്നവയായും ഇവിടെയുണ്ട്. ബാക്കി 5500 എണ്ണം ഇനി തുടങ്ങണം. ഒരു സന്നദ്ധപ്രവർത്തകൻ കൺവീനറായും ജനകീയക്കമ്മിറ്റികളുടെ മേൽനോട്ടത്തിലുമാണ് ഇവ സംഘടിപ്പിക്കേണ്ടത്. ഇപ്പോഴുള്ള JSN-കളുടെ പ്രേരകരായി പ്രവർത്തിക്കുന്നവർക്ക് 200 ക. മാസശമ്പളവും 700 ക. സൈക്കിൾ അലവൻസും നിർദേശിച്ചിട്ടുണ്ട്. കൂടാതെ 1000 ക കേന്ദ്രത്തിലെ മറ്റ് ചെലവുകൾക്കും. സന്നദ്ധപ്രവർത്തനം പ്രോത്സാഹിപ്പിക്കുന്നതാണ് കൂടുതൽ അഭികാമ്യം എന്ന് കണ്ടതിന്റെ അടിസ്ഥാനത്തിൽ പ്രേരകരുടെ ശമ്പളവും അലവൻസും അവരുടെ പരിശീലനത്തിനും പ്രൈമറുകളുടെ നിർമാണത്തിനും പ്രയോജനപ്പെടുത്തുന്നു.

നവസാക്ഷരരുടെ അവബോധത്തിൽ നിർമാണപരമായ മാറ്റമുണ്ടാകുന്നതിനായി ഫിലിംഷോ, കലാപ്രദർശനങ്ങൾ എന്നിവ സംഘടിപ്പിക്കുക, കാർഷിക, ആരോഗ്യ സർവീസുകൾ ലഭ്യമാക്കുക തുടങ്ങിയ പലവിധ പ്രവർത്തനങ്ങൾ ജനവിദ്യാകേന്ദ്രങ്ങളുടെ നേതൃത്വത്തിൽ നടക്കണം.

### *സാക്ഷരതാപ്രവർത്തനത്തിന്റെ തുടർച്ച*

വിവിധ സാമൂഹ്യ–സാംസ്കാരിക കാരണങ്ങളാൽ ഉദ്ദേശം നാല് ലക്ഷത്തോളം നിരക്ഷരർ നേരത്തെ നടന്ന സാക്ഷരതാ ക്യാമ്പെയിൻ ഘട്ടത്തിൽ എൻറോൾ ചെയ്യപ്പെടാതെയുണ്ട്. കഠിനപ്രവർത്തനത്തിലൂടെ മാത്രമെ അവരെ വീണ്ടും ഇതിലേക്കാകർഷിക്കാനാവൂ. പഞ്ചായത്ത് സാക്ഷരതാ കൗൺസിലും ഇൻസ്ട്രക്ടർമാരും ഇതിനായി ശ്രമിക്കണം. 200-240 മണിക്കൂർ അധ്യയനംകൊണ്ട് ഇവരെ രണ്ടാംഘട്ട പ്രവർത്തനത്തിന്റെ മുഖ്യധാരയിലേക്ക് കടത്തിവിടണം. അതുപോലെതന്നെ മൂന്ന് പ്രൈമറുകളും യഥാവിധി പഠിക്കാൻ കഴിയാത്തവരുണ്ട്. 100-150 മണിക്കൂർ നീണ്ടുനിൽക്കുന്ന ഒരു കോഴ്സ് അവർക്കും വേണ്ടിവരും.

### *ആദിവാസികൾക്കായുള്ള പരിപാടി*

1,25000–ത്തോളം ആദിവാസികൾ കേരളത്തിലുണ്ട്. അതിൽ 80000-ത്തോളം പേർ ഇപ്പോഴും നിരക്ഷരരാണ്. ഇവരുടെ ഇടയിലുള്ള പ്രവർത്തനം വിജയിപ്പിക്കുന്നതിനായി ഒരു പ്രത്യേക പ്രോജക്റ്റ് തന്നെ വേണം. ട്രൈബൽസാക്ഷരതാപ്രവർത്തനത്തിനായി 50 ലക്ഷം ക. പ്രത്യേകമായി അനുവദിച്ചിട്ടുണ്ട്. ഇതിൽ 37 ലക്ഷം സാക്ഷരതാ ഷെഡ്ഡുകൾ നിർമിക്കുന്നതിനും മറ്റ് പഠന സൗകര്യങ്ങൾ ഉണ്ടാക്കുന്നതിനും അതത് കലക്ടർമാരെ ഏൽപിച്ചിട്ടുണ്ട്. വയനാട്ടിൽ രണ്ടും പാലക്കാട്, ഇടുക്കി എന്നിവിടങ്ങളിൽ ഒന്ന് വീതവും പ്രത്യേക പ്രോജക്റ്റുകൾ അനുവദിച്ചിട്ടുണ്ട്.

### *മത്സ്യത്തൊഴിലാളികളിലെ സാക്ഷരതാപ്രവർത്തനം*

തീരദേശ മത്സ്യത്തൊഴിലാളികളുടെ പ്രത്യേക ജീവിത സാഹചര്യം അവിടെ സാക്ഷരതാ പ്രവർത്തനത്തിന് വേണ്ടത്ര വിജയം കാണാനായില്ല. ഇൻസ്ട്രക്ടർമാരെ പ്രത്യേകം നിയോഗിച്ചും അവിടങ്ങളിലെ വിവിധ സഹകരണസ്ഥാപനങ്ങളുടെ സാഹായത്താലും പ്രവർത്തനം പുനരാരംഭിക്കണം.

### *തമിഴ് ജനവിഭാഗങ്ങളിലെ സാക്ഷരതാപ്രവർത്തനം*

തമിഴ് സംസാരിക്കുന്ന അനവധി തൊഴിലാളികൾ കേരളത്തിന്റെ അതിർത്തിപ്രദേശങ്ങളിൽ, പ്രത്യേകിച്ച് പാലക്കാട്ടും ഇടുക്കിയിലും ഉണ്ട്. എസ്റ്റേറ്റ് മുതലാളിമാരുടെ സഹകരണത്താലും കൂടുതൽ ഇൻസ്ട്രക്ടർമാരെ കണ്ടെത്തിയും ഇവരുടെ ഇടയിലുള്ള പ്രവർത്തനവും ഊർജിതപ്പെടുത്തണം. ഇതിനായി ഒരു കോ–ഓർഡിനേറ്ററെ പ്രത്യേകം നിയമിച്ചിട്ടുണ്ട്.

### *സ്കൂളിൽനിന്നുള്ള കൊഴിഞ്ഞുപോക്കു തടയാൻ*

കേരളത്തിൽ സ്കൂളിൽനിന്നുള്ള കൊഴിഞ്ഞുപോക്ക് താരതമ്യേന കുറവാണ്. നിരക്ഷരരുടെ കുട്ടികളാണ് കൂടുതലായി കൊഴിഞ്ഞുപോകു

ന്നത്. രക്ഷിതാക്കൾ സാക്ഷരരാകുന്നതോടെ ഇത് കുറയാൻ സാധ്യതയുണ്ട്. എങ്കിലും പ്രത്യേക ശ്രദ്ധ ആവശ്യമുണ്ട്. 6 മുതൽ 14 വരെ പ്രായത്തിലുള്ളവരിൽ ഇങ്ങനെ കൊഴിഞ്ഞുപോയവരുണ്ടെങ്കിൽ കണ്ടുപിടിച്ച് അവരെ തിരിച്ച് സ്കൂളിലെത്തിക്കണം. ജനവിദ്യാകേന്ദ്രങ്ങളും പ്രൈമറി വിദ്യാഭ്യാസ എക്സ്റ്റൻഷൻ ഓഫീസർമാരും ഈ കാര്യത്തിൽ വേണ്ട ശുഷ്കാന്തി കാണിക്കണം.

## *പരിശീലനം*

രണ്ടാംഘട്ട പ്രവർത്തനം ആരംഭിക്കാനുള്ള കാലതാമസം പ്രത്യേക പരിശീലനം ഈ രംഗത്ത് ആവശ്യമാക്കിയിരിക്കയാണ്. ഏറ്റവും മുഖ്യമായി വേണ്ടത് പഴയ സാക്ഷരതാ ക്ലാസ്സുകൾ പുനരാരംഭിക്കുകയാണ്. പഠിതാക്കളേയും ഇൻസ്ട്രക്ടർമാരേയും പരസ്പരം ബന്ധിപ്പിക്കുക. മൂന്നോ നാലോ സാക്ഷരതാ കേന്ദ്രങ്ങൾ ചേർന്ന് ഓരോ സാക്ഷരതാ വൃത്തം രൂപീകരിക്കണം. ഒരു ഇൻസ്ട്രക്ടർ ഇതിന്റെ കൺവീനറായിരിക്കണം. അത്തരം ഏതാനും വൃത്തങ്ങൾ ഒരു ജനവിദ്യാകേന്ദ്രത്തിന്റെ കീഴിലായിരിക്കണം. ജനവിദ്യാകേന്ദ്രത്തിൽ ഒരു സന്നദ്ധപ്രവർത്തകൻ കൺവീനറായിരിക്കണം.

## *പരിശീലനത്തിന്റെ വിവിധ ഘട്ടങ്ങൾ*

i) കീ റിസോഴ്സ് പേഴ്സൺസിന് സംസ്ഥാനതലത്തിലും, റിസോഴ്സ് പേഴ്സൺസിന് ജില്ലാതലത്തിലും, മാസ്റ്റർ ട്രെയിനേഴ്സിന് ബ്ലോക്ക്തലത്തിലും, ഇൻസ്ട്രക്ടർമാർക്ക് പഞ്ചായത്ത്തലത്തിലും രണ്ടുദിവസം വീതമുള്ള പുന:പരിശീലനം.

ii) തുടർസാക്ഷരതാ പ്രൈമർ ഉപയോഗിക്കുന്നത് സംബന്ധിച്ച് KRP,RP,MT, ഇൻസ്ട്രക്ടർമാർ എന്നിവർക്ക് 3 ദിവസം നീണ്ടുനിൽക്കുന്ന പരിശീലനം.

iii) സാക്ഷരതയ്ക്കപ്പുറം എന്നത് സംബന്ധിച്ച് രണ്ടുദിവസത്തെ പരിശീലനം.

iv) സാക്ഷരതാവൃത്തത്തിലെ സന്നദ്ധപ്രവർത്തകർക്ക് ഒരുദിവസത്തെ പരിശീലനം.

V) ജനവിദ്യാകേന്ദ്രം കൺവീനർമാർക്ക് മൂന്നുദിവസത്തെ പരിശീലനം.

പരിശീലനത്തിന്റെ കരിക്കുലം താഴെ പറയുന്നവയായിരിക്കും:

1. സാക്ഷരതയ്ക്കപ്പുറം, തുടർവിദ്യാഭ്യാസം– മെത്തഡോളജി.
2. പ്രൈമർ– IV (പി.എൽ. 1) – ഉള്ളടക്കം.
3. പ്രൈമർ – IV (പി.എൽ. 1) -പഠന തന്ത്രം.
4. സാക്ഷരതാനന്തര പ്രവർത്തനങ്ങൾ
   a) പരസഹായ പഠനത്തിൽനിന്ന് സ്വയം പഠനത്തിലേക്ക്.
   b) അക്ഷരസംഘങ്ങളുടെ രൂപീകരണവും പ്രവർത്തനവും.

5. ജനവിദ്യാകേന്ദ്രം

a) സാക്ഷരതയും വികസനവും.

b) പ്രയോഗികവിദ്യ നേടൽ.

c) എട്ടാം പദ്ധതിയും അക്ഷരസംഘങ്ങളും.

d) അക്ഷരസംഘങ്ങളും ഉത്പാദനരംഗവും– സ്വയംതൊഴിൽ കേന്ദ്രവും.

e) തൊഴിൽ സംസ്കാരവും ഉത്പാദന നേട്ടവും.

*സാക്ഷരതാന്തരീക്ഷം സൃഷ്ടിക്കൽ*

സംസ്ഥാനത്ത് മുഴുവൻ കലാജാഥകൾ സംഘടിപ്പിച്ചുകൊണ്ട് സാക്ഷരതയുടെ തുടർപ്രവർത്തനത്തിനുള്ള അന്തരീക്ഷം സൃഷ്ടിക്കണം. ഓരോ പ്രോജക്റ്റിൽ നിന്ന് 2 കലാകാരന്മാരെ തെരഞ്ഞെടുത്തു സംസ്ഥാനത്തിൽ അവർക്ക് 10 ദിവസത്തെ പരിശീലനം. അവർ ഓരോ പ്രോജക്റ്റിലും 10 പേർ വീതമുള്ള രണ്ട് കലാജാഥകൾ പരിശീലിപ്പിക്കണം. എല്ലാ പഞ്ചായത്തുകളിലും ജാഥ സംഘടിപ്പിക്കണം. തമിഴ് സംസാരിക്കുന്നവർക്ക് വേറെ കലാജാഥയുണ്ടാവണം. കലാജാഥ കൂടാതെ കഥാപ്രസംഗങ്ങളും പരിശീലിപ്പിക്കണം. കൂടാതെ മൂന്ന് പോസ്റ്ററുകൾ, രണ്ട് ഓഡിയോ കാസറ്റുകൾ എന്നിവയും നിർമിക്കണം. ദൂരദർശൻ, ആകാശവാണി എന്നിവയുടെ സഹകരണം തേടണം. ദ്വൈവാര വാർത്താപത്രിക തുടങ്ങണം. പ്രധാന പത്രങ്ങളിൽ ഞായറാഴ്ചകളിൽ പ്രത്യേക കോളം നവസാക്ഷരർക്കായി മാറ്റി വയ്ക്കാൻ പ്രോത്സാഹിപ്പിക്കണം.

*പഠനസാമഗ്രികൾ*

സ്വയംപഠനത്തിന് പ്രാപ്തരാക്കാൻ സാധിക്കുന്ന നാലാം പ്രൈമർ 1992 ജനുവരിയോടെ തയ്യാറാവണം. പുറംവായനയ്ക്ക് പുസ്തകങ്ങൾ ഉണ്ടാക്കണം. 50 പുസ്തകങ്ങളുടെ പേരുകളുണ്ടാക്കി യുവഎഴുത്തുകാർക്ക് പരിശീലനം നൽകി എഴുതിപ്പിക്കണം. ഇതുകൂടാതെ പോസ്റ്റ് ലിറ്ററസി പ്രൈമർII എന്ന പുസ്തകവും ഉണ്ടാക്കണം. 1992 ഏപ്രിലിൽ ഇതിനുള്ള വർക്ക് ഷോപ്പ് നടത്തണം. സാക്ഷരതാ വളണ്ടിയർമാരെ ലക്ഷ്യംവച്ചുള്ളതാണ് ദ്വൈവാര വാർത്താ പത്രിക. മൂന്ന് പോസ്റ്ററുകളിൽ ഒരെണ്ണം തയ്യാറാക്കി. അടുത്തത് മാർച്ച് '92–ൽ പ്രസിദ്ധീകരിക്കുന്നതാണ്. മൂന്നാമത്തേത് മെയ് '92–ലും പ്രസിദ്ധീകരിക്കും.

*വനിതാവേദി*

നവസാക്ഷരരിലും സാക്ഷരതാപ്രവർത്തകരിലും ഭൂരിഭാഗവും സ്ത്രീകളാണ്. ഓരോ ജനവിദ്യാകേന്ദ്രത്തോടുമനുബന്ധിച്ച് സ്ത്രീകളുടെ സവിശേഷമായ പ്രശ്നങ്ങൾ ചർച്ച ചെയ്യുന്നതിനും വിവിധമേഖലകളിലെ അവരുടെ പ്രായോഗിക പരിജ്ഞാനം വർധിപ്പിക്കുന്നതിനുമായി വനിതാ വേദികൾ രൂപീകരിക്കണം. ഉപഭോക്തൃ ക്ലാസ്സുകൾ, നിയമ സാക്ഷരത, ആരോഗ്യം, പോഷണം എന്നിവ സംബന്ധിച്ച ക്ലാസ്സുകൾ വനിതാ വേദികൾ സംഘടിപ്പിക്കണം.

*വികസനവേദി*

സാക്ഷരതാപ്രവർത്തനം ആത്യന്തികമായി സാമൂഹ്യവികസനത്തിന്റെ ആദ്യപടിയാണ്. സാക്ഷരസമൂഹത്തെ വിവിധ വികസനപ്രവർത്തനവുമായി ബന്ധിപ്പിക്കുന്നതിനു സഹായിക്കുന്ന വിധത്തിൽ ഓരോ ജനവിദ്യാകേന്ദ്രത്തോടുമനുബന്ധിച്ച് വികസന വേദികൾ രൂപീകരിക്കണം. പരിസരസംരക്ഷണം, നിലനിൽക്കുന്ന വികസന മാതൃകകൾ, ആരോഗ്യം, ശുചിത്വം, ഗ്രാമവികസനം എന്നീ വിവിധ വിഷയങ്ങളെ പുരസ്കരിച്ച് ചർച്ചകളും ഫിലിംഷോകളും പഠനയാത്രകളുമൊക്കെ സംഘടിപ്പിക്കണം.

*നവസാക്ഷരസാഹിത്യ നിർമാണം*

നവസാക്ഷരർക്ക് പ്രയോജനകരമാകുന്ന ലളിതവും സമഗ്രവുമായ സാഹിത്യം ഇന്ന് വളരെ വിരളമാണ്. ഉള്ളടക്കം, പ്രതിപാദനരീതി, നിർമാണം എന്നിത്യാദി കാര്യങ്ങളിലൊക്കെ ഒരു പുതിയ രീതി അവലംബിക്കേണ്ടതുണ്ട്. അതിനായി ഈ രംഗത്ത് പുത്തൻ പരീക്ഷണങ്ങളും ഗവേഷണങ്ങളും നടത്തണം. ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, ബാലസാഹിത്യ ഇൻസ്റ്റിറ്റ്യൂട്ട്, സ്റ്റേറ്റ് റിസോഴ്സ് സെന്റർ, ശാസ്ത്രസാഹിത്യ പരിഷത്ത് തുടങ്ങിയ വിവിധ പ്രസ്ഥാനങ്ങളുടെ സഹകരണം ഇതിനായി തേടണം. വിവിധ സ്വകാര്യ പ്രസിദ്ധീകരണശാലകളുടെ സഹകരണവും തേടാവുന്നതാണ്.

തമിഴിലും കർണാടകത്തിലും പുസ്തകങ്ങൾ നിർമിക്കാൻ പരിപാടി വേണം.

*മോണിട്ടറിംഗ്*

പദ്ധതിയുടെ നടത്തിപ്പ് അതാത് സമയത്ത് വിലയിരുത്തുന്നതിന് കുറ്റമറ്റ മാനേജ്മെന്റ് ഇൻഫോർമേഷൻ സിസ്റ്റം വേണം. ഇപ്പോൾ ലഭ്യമായി ട്ടുള്ള കമ്പ്യൂട്ടർ സംവിധാനം പ്രയോജനപ്പെടുത്തണം. വിവിധ ജില്ലാ ആസ്ഥാനങ്ങളിലുള്ള നേഷനൽ ഇൻഫോർമാറ്റിക് സെന്ററിലെ സൗകര്യ വും പ്രയോജനപ്പെടുത്തണം.

**3. തുടർസാക്ഷരതാ സംഘടന**

ഒന്നാംഘട്ടത്തിലെ ജനകീയമായ പ്രവർത്തനത്തിൽനിന്ന് ലഭിച്ച അനുഭവസമ്പത്തിന്റെ അടിസ്ഥാനത്തിലാണ് തുടർപ്രവർത്തനത്തിന്റെ സംഘടനാ രൂപം മെനഞ്ഞെടുത്തിരിക്കുന്നത്.

*a. ജനറൽ കൗൺസിൽ , എക്സിക്യൂട്ടീവ് കമ്മിറ്റി, കേരളാ സാക്ഷരതാ സമിതി.*

മുഖ്യമന്ത്രി അധ്യക്ഷനായി ജനറൽ കൗൺസിലും വിദ്യാഭ്യാസമന്ത്രി അധ്യക്ഷനായി എക്സിക്യൂട്ടീവ് കമ്മിറ്റിയും പുന:സംഘടിപ്പിച്ചു. ജനറൽ കൗൺസിലിൽ 9 മന്ത്രിമാർ, രാഷ്ട്രീയപാർട്ടികളുടെ പ്രതിനിധികൾ, സാമൂഹ്യപ്രവർത്തകർ, സന്നദ്ധസംഘടനാപ്രതിനിധികൾ എന്നിവരുണ്ടായിരിക്കുന്നതാണ്. എക്സിക്യൂട്ടീവ് കമ്മിറ്റിയിൽ ജനറൽ കൗൺസിലിലെ മന്ത്രിമാർ, ജനറൽ കൗൺസിലിൽനിന്ന് 9 പേർ എന്നിവർ അംഗങ്ങളായിരിക്കും. ജനറൽ കൗൺസിലിന്റെയും എക്സിക്യൂട്ടീവ് കമ്മിറ്റിയുടെയും നയങ്ങൾക്ക

നുസരിച്ചു പ്രവർത്തിക്കുന്ന ഒരു സ്റ്റേറ്റ് സെന്റർ ഉണ്ടായിരിക്കും. എല്ലാ അക്കാദമിക പ്രവർത്തനങ്ങളും, പുസ്തക സാമഗ്രികളുടെ നിർമാണം, പരിശീലനം, സാമ്പത്തിക നിയന്ത്രണം തുടങ്ങിയ എല്ലാ കാര്യങ്ങളും സ്റ്റേറ്റ് സെന്റർ നോക്കുന്നതാണ്.

### *b. ജില്ലാ സാക്ഷരതാ സമിതി.*

ജില്ലയിലെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കേണ്ടത് ജില്ലാസമതിയാണ്. ജില്ലാ കലക്റ്റർ ആയിരിക്കും ഇതിന്റെ ചെയർമാൻ. ജില്ലയിലെ എം.പി.മാർ, എം.എൽ.എ മാർ, ജില്ലാ കൗൺസിൽ അംഗങ്ങൾ, പ്രസിഡന്റ്, വിദ്യാഭ്യാസ പ്രവർത്തകർ, രാഷ്ട്രീയ പാർട്ടി പ്രതിനിധികൾ സന്നദ്ധസംഘടനാപ്രതിനിധികൾ എന്നിവർ ഇതിൽ അംഗങ്ങളായിരിക്കകം. ജില്ലാ അഡൽട്ട് എഡ്യൂക്കേഷൻ ഓഫീസർ (D A E O), അസിസ്റ്റന്റ് ഡെവലപ്മെന്റ് കമ്മീഷണർ എന്നിവർ ജില്ലാ കോ-ഓർഡിനേറ്റർമാരായിരിക്കും. ജില്ലയിലെ എല്ലാ പ്രവർത്തനങ്ങളും ജില്ലാ കലക്റ്റർ കോ-ഓർഡിനേറ്റ് ചെയ്യണം.

### *C. പ്രോജക്റ്റ് ഓഫീസ്*

പഞ്ചായത്ത്/മുനിസിപ്പാലിറ്റി/കോർപ്പറേഷൻ എന്നിവിടങ്ങളിലെ ജനവിദ്യാകേന്ദ്രങ്ങളുടെയും അക്ഷരവൃത്തങ്ങളുടെയും നേരിട്ടുള്ള സൂപ്പർവിഷൻ ചെയ്യുന്നത് പ്രോജക്റ്റ് ഓഫീസായിരിക്കും. പ്രോജക്റ്റ് ഓഫീസുകൾ ജില്ലാ സാക്ഷരതാസമിതിയോട് ഉത്തരവാദപ്പെട്ടു പ്രവർത്തിക്കും.

### *d. സബ്പ്രോജക്റ്റ് ഓഫീസ്*

അക്ഷരകേരളം പ്രോജക്റ്റിൽ 862 സബ്പ്രോജക്റ്റുകളുണ്ടായിരുന്നു. അത് 649 ആക്കി ചുരുക്കി. സബ്പ്രോജക്റ്റിന്റെ ചാർജ് അസിസ്റ്റന്റ് പ്രോജക്റ്റ് ഓഫീസർക്കായിരിക്കും. ജനവിദ്യാകേന്ദ്രങ്ങൾ രൂപീകരിച്ച് പ്രവർത്തനങ്ങൾ നടത്തുകയാണ് ചുമതല. ജനവിദ്യാകേന്ദ്രങ്ങൾ പഞ്ചായത്ത് സാക്ഷരതാ കൗൺസിലിന്റെ കീഴിലായിരിക്കും. രണ്ടോ മൂന്നോ വാർഡുകൾക്ക് ഒരു ജനവിദ്യാകേന്ദ്രം മതിയാകും. വാർഡുകളിൽ വാർഡ് സാക്ഷരതാ സമിതിയുമുണ്ടാകണം.

### ഉദ്യോഗസ്ഥ ഘടന

**a.** സ്റ്റേറ്റ് സെന്റർ

ഒരു സെക്രട്ടറി, നാല് ഡയറക്റ്റർമാർ, നാല് അസിസ്റ്റന്റ് ഡയറക്റ്റർമാർ എന്നിവരടക്കം 34 ഉദ്യോഗസ്ഥന്മാർ സ്റ്റേറ്റ് സെന്ററിലുണ്ടാകും.

b. ജില്ലാ കേന്ദ്രത്തിൽ മൂന്ന് കോ-ഓർഡിനേറ്റർമാരടക്കം 10 ഉദ്യോഗസ്ഥന്മാർ ഉണ്ടാകും.

സ്റ്റേറ്റ് അഡൽട്ട് എഡുക്കേഷൻ ഓഫീസറും അദ്ദേഹത്തിന്റെ സ്റ്റാഫും സ്റ്റേറ്റ് സെന്ററിലും അതുപോലെ ജില്ലാ ഓഫീസറും അദ്ദേഹത്തിന്റെ സ്റ്റാഫും ജില്ലാസെന്ററിലും പ്രവർത്തിക്കുന്നതാണ്.

c. പ്രോജക്റ്റ് ഓഫീസ് (46 എണ്ണം)

പ്രോജക്റ്റ് ഓഫീസറും അദ്ദേഹത്തെ സഹായിക്കാനായി മറ്റ് മൂന്നു പേരും ഉണ്ടാകും.

d. സബ്പ്രോജക്റ്റ് ഓഫീസ് (649 എണ്ണം)

ഒരു എ.പി.ഒ. ആണുണ്ടാവുക. യഥാർഥ പ്രവർത്തന സാഹചര്യത്തിൽ ഇവയുടെ എണ്ണം മാറ്റാവുന്നതാണ്.

## 5. സാമ്പത്തികം

1992 ഡിസംബർ വരെയാണ് മേൽപറഞ്ഞ പ്രോജക്റ്റിന്റെ പ്രവർത്തന കാലം. ആകെ 843.28 ലക്ഷം ക. യാണ് ചെലവായി മതിച്ചിരിക്കുന്നത്. കൂടാതെ സംസ്ഥാന ഗവൺമെന്റിൽ നിന്ന് വരുന്ന ജോലിക്കാരുടെ ശമ്പളം സംസ്ഥാന ഗവൺമെന്റ് വഹിക്കുന്നതുമാണ്. ഇത് 232.5 ലക്ഷമായി കണക്കാക്കിയിരിക്കുന്നു.

### BUDGET

| | | | | Rs. in Lakhs |
|---|---|---|---|---|
| A) | Salary | | - | 232.50 |
| B) | Management expenses | | - | 150.00 |
| C) | Primers | PL-1 (14 lakhs x Rs.4) | - | 56.00 |
| | | PL-2 ( 6 lakhs x Rs.4) | - | 24.00 |
| D) | Supplementary Reading Materials (50 titles) | (50 x 40000 x Rs.3) | - | 60.00 |
| E) | i) Varthapathrika (Volunteers) | (2 lakhs x 26 x Re.1) | - | 52.00 |
| | ii) Varthapathrika (Literacy circles) | (40000 x 26 x Re.1) | - | 10.40 |
| F) | Training | | | |
| | i) Re-orientation training (2 days) | | | |
| | a) Key Resource Persons | (300 x Rs. 200) | - | 0.60 |
| | b) Resource Persons | (2000 x Rs. 100) | - | 2.00 |
| | c) Master Trainers | (25000 x Rs. 80) | - | 20.00 |
| | d) Instructors | (150000 x Rs. 20) | - | 30.00 |
| | ii) Training for PL-1 (3 days) | | | |
| | a) Key Resource Persons | (300 x Rs. 250) | - | 0.75 |
| | b) Resource Persons | (2000 x Rs. 150) | - | 3.00 |
| | c) Master Trainers | (25000 x Rs. 120) | - | 30.00 |
| | d) Instructors | (150000 x Rs. 30) | - | 45.00 |

| | | | |
|---|---|---|---|
| | iii) Beyond PL-1 (2 days) | | |
| | a) Key Resource Persons (300 x Rs. 250) | - | 0.75 |
| | b) Resource Persons (2000 x Rs. 100) | - | 2.00 |
| | c) Convenors (Lit. Circles) (40000 x Rs. 80) | - | 32.00 |
| | iv) Training of Volunteers (1 day) | | |
| | Based on formation of Literacy Circles & Jana Vidya Kendrams (100000 x Rs. 10) | - | 10.00 |
| | v) Training of Convenors of JVKs (3 days) | | |
| | a) Key Resource Persons (300 x Rs.250) | - | 0.75 |
| | b) Convenors (4500 x Rs.150) | - | 6.75 |
| | vi) Handbook and Allied Materials (200000 x Rs.10) | - | 20.00 |
| G. | Environment Creation | | |
| | i) Kalajathas | | |
| | a) State Level Training (10 days) - 3 Directors & 92 Artists from different Districts (950 man days x Rs. 60/day) | - | 0.57 |
| | b) Project Level Training (7 days) - 92 Directors & 920 Artists (7084 man days x Rs. 50/day) | - | 3.54 |
| | c) Tamil Kalajathas (84 x 10 x Rs.50) | - | 0.42 |
| | ii) Kadhaprasangam | | |
| | - 2 Artists from each District Each Artist to perform for 10 days (14 x 2 x 10 x Rs. 500) | - | 1.40 |
| | iii)Other Non-Jatha Items | | |
| | a) Audio Cassettes (6000) | - | 2.00 |
| | b) Video Cassettes | - | 3.00 |
| | c) Posters | - | 9.00 |
| | d) Other Publicity Activities such as exhibition, processions etc. | - | 5.00 |
| H | Equipments & Accessories | - | 10.00 |
| I | Expenses towards improvement of qualification of Instructors & School dropouts. | - | 10.00 |
| J | Contingencies | - | 10.00 |
| | **Total** | **-** | **843.43** |

## പണം ലഭിക്കുന്നത്

ശമ്പളം ഇനത്തിൽ കേരള ഗവൺമെന്റ് വഹിക്കുന്നത് 232.5 ലക്ഷം ക. യാണ്. മറ്റിനത്തിലുള്ള 843.28 ലക്ഷം ക. നേഷനൽ ലിറ്ററസി മിഷൻ, യൂനിസെഫ്, യുനെസ്കോ എന്നീ ഏജൻസികളിൽ നിന്നും പൊതുജനങ്ങളിൽ നിന്നും ലഭിക്കുന്നതാണ്. കഴിഞ്ഞ അക്ഷരകേരളം പദ്ധതിയിൽ മിച്ചമുണ്ടായിരുന്ന 86.5 ലക്ഷം.ക പ്രൈമർ 1,2,3 എന്നിവ അച്ചടിക്കുന്നതിനും ചെലവഴിക്കുന്നതാണ്.

● ● ●
●



## ഭാരത ജ്ഞാനവിജ്ഞാന സമിതി

- സമ്പൂർണസാക്ഷരതാ പ്രവർത്തനത്തിന് അടിത്തറയിടാൻ ജനകീയതലത്തിൽ പ്രവർത്തകസമിതികൾ രൂപവൽക്കരിക്കത്തക്കവിധത്തിൽ പ്രതിജ്ഞാബദ്ധരായ വ്യക്തികളെയും സംഘടനകളെയും കണ്ടെത്തി പ്രവർത്തനസജ്ജമാക്കുക.
- സമ്പൂർണ സാക്ഷരതാപ്രവർത്തനത്തെ സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന അന്തരീക്ഷം സൃഷ്ടിക്കുന്നതിനും നിലനിർത്തുന്നതിനുമായി ഉദ്യോഗസ്ഥന്മാർ, അധ്യാപകർ, രാഷ്ട്രീയ പാർട്ടികൾ, സന്നദ്ധ സംഘടനകൾ, ട്രേഡ്‌യൂണിയനുകൾ, സർവീസ് സംഘടനകൾ എന്നിങ്ങനെ എല്ലാ വിഭാഗ ജനങ്ങൾക്കുമിടയിൽ നിരന്തരം പ്രവർത്തിക്കുക.
- ജനകീയ മുന്നേറ്റം എന്ന നിലയ്ക്ക് സാക്ഷരതാപ്രവർത്തനത്തിന്റെ ആവേശം നിലനിർത്തുകയും ശക്തിപ്പെടുത്തുകയും ചെയ്യുക. അതിനായി പ്രചരണത്തിന്റെ ആസൂത്രണത്തിലും പദ്ധതിയുടെ നടത്തിപ്പിലും (അന്തരീക്ഷസൃഷ്ടി, ട്രെയിനിങ്, മേൽനോട്ടം എന്നീ കാര്യങ്ങളിൽ) സഹായിക്കുക.
- ഇന്ത്യയിലെ എല്ലാ ജില്ലകളിലും സാക്ഷരതാസമിതികളുടെ രൂപീകരണത്തിനും, സാക്ഷരത ഒരു തുടർ പ്രക്രിയ എന്ന നിലയ്ക്ക് നിലനിർത്തുന്നതിനുമായി സംസ്ഥാന തലത്തിലും ജില്ലാതലത്തിലും ബി.ജി.വി.എസ്. സമിതികൾ രൂപീകരിക്കുക. ഈ പ്രക്രിയ സാക്ഷരതാനന്തര പ്രവർത്തനങ്ങളിലേക്കും, സാർവത്രിക പ്രാഥമിക വിദ്യാഭ്യാസം, വനിതാ വികസനം, ആരോഗ്യ മുന്നേറ്റം, സാംസ്കാരിക മുന്നേറ്റം എന്നിവയിലേക്കും ആത്യന്തികമായി ജനാധികാര വിനിയോഗത്തിലേക്കും നയിക്കും. സാക്ഷരതാ പ്രവർത്തനത്തിലൂടെ ലഭിച്ച അറിവും അനുഭവവും സംഘബോധവും കൂടുതൽ തുറന്ന ജനാധിപത്യ സമൂഹത്തെ സൃഷ്ടിക്കും. ജനങ്ങൾത്തന്നെ അവരുടെ വികസനത്തെക്കുറിച്ച് തീരുമാനിക്കുകയും അതിനനുസരിച്ച് പ്രവർത്തിക്കാൻ പ്രാപ്തരാവുകയും ചെയ്യും.